



# DWARAKAPATHALA & GANGAVAKYAVALI

Beenabahai and Viswasadevi



2021

[Company address]

ദ്വാരകാപട്ടലം , ഗംഗാവാക്യാവലി . സ്ത്രീകളുടെ 2 കാവ്യങ്ങൾ.

# Kavya by women

# Dr Suvarna Nalapat

1. Dwarakapattala by Binabaayi
2. Gangavakyavali by Visvasadevi

**(Malayalam version by Dr Suvarna Nalapat Trust )**

# ദ്വാരകാപട്ടലം ബീനാഭായി

# ഗംഗാവാക്യാവലി വിശ്വാസദേവി

**(പൌരാണികകാവ്യം, സ്മൃതി) 1940ൽ സംസ്കൃതദൂതകാവ്യസംഗ്രഹകർത്താവായ ജതീന്ദ്രബിമൽചൌധരി, ലണ്ടൻ യൂണിവേഴ്സിറ്റിയിലെ ഡോ സി ഓട്ടോ ബ്ലാഡ്ഗന്റെ ആമുഖത്തോടെ കൽക്കത്തയിൽ നിന്ന് പ്രസിദ്ധീകരിച്ചത്.**

**3. 4** വാള്യങ്ങളിലാണ് സാഹിത്യത്തിലെ ഇന്ത്യൻ സ്ത്രീകളുടെ ഈ സംഭാവന പ്രസിദ്ധീ കരിച്ചത്.

# വീണാദണ്ഡത്തിലൻപിൽ കമ്പികൾ മീട്ടി, രാഗ കാദംബസ്തബകമാകെ ച്ചൂടിച്ചോരംബേ തവ കാരുണ്യാമൃതമംബികേ, സഫലമായ് അമ്പത്തിയൊന്നക്ഷരം തുംബപ്പൊൻകുടസാരസ്വതസാരമാ യ്, താരമായുജ്വലിക്കാവൂ ചിരം.

ബീനാഭായിയുടെ ദ്വാരകാപട്ടലം ആകെ ഒരു മാനുസ്ക്രിപ്റ്റ് പൂന ഓറിയൻൽ റിസർച്ച് ഇൻസ്റ്റിറ്റൂട്ടിലാണ് ഉള്ളത്.സ്മൃതിസാഹിത്യത്തി ൽ വിശ്വാസദേവിയുടെ ഗംഗാവാക്യാവലി കൂ ടാതെ വേറെ ചില കൃതികളുണ്ടെന്ന് പറയുന്നു. മലയാളികളാരും കേട്ടുകാണില്ലെന്ന് വിചാരി ക്കുന്നു. ഗംഗാവാക്യാവലി പല സ്മൃതികാര ന്മാരുടെയും വാക്കുകൾ ഉദ്ധരിക്കുന്നു. കൂടാതെ വിശ്വാസദേവിയുടെ മിഥിലാവംശത്തെക്കുറി ച്ചും ചില അറിവുകൾ തരുന്നു. അതിനാൽ ചരിത്രവും കൂടി ഉൾപ്പെട്ടതാണ്.

വിഷ്ണുപുരാണത്തിൽ (6.8.44) നർമ്മദ പുരാണ പ്രസിദ്ധയാണ്. പുരുകുത്സൻ വിഷ്ണുപുരാണം നർമ്മദക്ക് ഉപദേശിച്ചു, നർമ്മദ ധൃതരാഷ്ട്രൻ നാഗൻ പുരാണൻ എന്നിവർക്കും ഉപദേശിച്ചു.

ദ്വാരകാപട്ടലത്തിൽ 4 അദ്ധ്യായം

1. തീർത്ഥയാത്രാവിവേകം
2. പ്രണാമാദിവിവേകം
3. അർഘസ്നാനവിവേകം
4. പൂജനാദിവിവേകം

ഗംഗാവാക്യാവലിയിൽ 29 അദ്ധ്യായം

1. സ്മരണപ്രകരണം
2. കീർത്തനപ്രകരണം
3. യാത്രാപ്രകരണം (യാത്രായാം കർത്തവ്യ കർമ്മം ഉൾപ്പെടെ)
4. ശ്രവണപ്രകരണം
5. ഗതിപ്രകരണം
6. വീക്ഷണപ്രകരണം
7. നമസ്കാരപ്രകരണം
8. സ്പർശനപ്രകരണം
9. സർവ്വതീർത്ഥപ്രാപ്തിശ്രാദ്ധപ്രകരണം (മുണ്ഡനം ഉൾപ്പെടെ)
10. അഭയപ്രകരണം,
11. സർവ്വബന്ധുപ്രകൃതിസ്ഥാപനപ്രകരണം
12. ക്ഷേത്രപ്രകരണം

ദ്വാരകാപട്ടലം , ഗംഗാവാക്യാവലി . സ്ത്രീകളുടെ 2 കാവ്യങ്ങൾ.

13. അവഗാഹനപ്രകരണം
14. സ്നാനപ്രകരണം ഇതിൽ ആചമനം, സ്നാനാംഗതർപ്പണം, സ്നാനക്രമം, ഗംഗാസ്നാനഫലം, ശിവനാഡിസ്നാനം, പുണ്യകാലസ്നാനം, മാഘസപ്തമിസ്നാനം, നന്ദാദിസ്നാനം, യുഗാദ്യസ്നാനം, മന്വാദിസ്നാനം, ദിനക്ഷയസ്നാനം, നക്ഷത്രസ്നാനം, യോഗസ്നാനം, ദശഹരാസ്നാനം, സംക്രാന്തിസ്നാനം, മാസസ്നാനം, മാഘഫാൽഗുനസ്നാനം, ഗ്രഹണസ്നാനം, മദ്ധ്യാഹ്നസ്നാനം, വാരുണ്യാദിസ്നാനം, മഹാജ്യൈഷ്ഠീസ്നാനം, ശിവസന്നിഹിതഗംഗാസ്നാനം, പശ്ചിമവാഹിനീഗംഗാസ്നാനം ഇവ ഉണ്ട്.
15. തർപ്പണപ്രകരണം
16. മൃത്തികാപ്രകരണം
17. ജപപ്രകരണം
18. ദാനം, വ്രതം, ശ്രാദ്ധം
19. പിണ്ഡപ്രകരണം
20. ജലപ്രകരണം
21. തോയപാനപ്രകരണം
22. ആശ്രയപ്രകരണം
23. പ്രായശ്ചിത്തപ്രകരണം
24. കൃതകൃത്യപ്രകരണം
25. മൃത്യുപ്രകരണം

26. അസ്തിസ്ഥിതിപ്രകരണം

27. ഗംഗാസാഗരസംഗമസ്നാനം. ഇതിൽ പ്രയാഗാസ്നാനം , പ്രയാാവച്ഛിന്നഗംഗാസ്നാനം, മാഘാദികരണകസാമാന്യതീർത്ഥസ്നാനം, പ്രകീർണ്ണകസ്നാനം, പ്രയാഗാമുണ്ഡനം, പ്രയാഗാമരണപ്രകരണം ഇവ പെടുന്നു.

28. വിഘ്നപ്രകരണം

29. പ്രതിസിദ്ധപ്രകരണം

## ബീനാബായിയുടെ ദ്വാരകാപട്ടലം (പുരാണം)

ബീനാബായി:- രാമാനുജം മതസ്യായം ഗ്രന്ഥം എന്നാണ് ഗ്രന്ഥാരംഭം. സംവത് 1574 വർഷേ ഭാദ്രപദശുക്ലേ 13 സോമേ ലിഖിതം ആണെന്ന് ഗ്രന്ഥകാലവുമുണ്ട്. ബീനാബായിയുടെ അച്ഛൻ യദുവംശത്തിലെ മാണ്ഡലികരാജാവായിരുന്നു. ഇത് കാത്തിയവാറിലെ ഗിർനാറിലെ ചൂഡാസാമമാണ്ഡലികന്മാരിൽ ആരെങ്കിലും ആവണം. മാണ്ഡലിക 1 ജനിച്ചത് 11ആം നൂറ്റാണ്ടിലാണ്. രാമാനുജൻ അതിന്നുസേഷമാണ് ജനിച്ചത്. അതിന്നുശേഷം വന്ന ചൂഡാസാമമാണ്ഡലികന്മാരിൽ ഒരാളാവണം. ഗംഗാതീരത്ത് പാടലീപുത്രത്തിൽ ഭരിച്ചിരുന്ന വൈഷ്ണവരാജാവ് പ്രതാപന്റെ പൌത്രൻ വീരസിംഹന്റെ മകനായ ഹരസിംഹന്റെ പട്ടമഹിഷിയായിരുന്നു ബീനാഭായി. അദ്ദേഹം ചാഹുവാനവംശജനാണ്.

താൻ പണ്ഡിതയല്ലെന്നും ഗ്രന്ഥങ്ങളെ പഠിക്കാൻ ശ്രദ്ധിക്കുന്നു എന്നേ ഉള്ളുവെന്നും വിനയപൂർവ്വം ബീനാഭായി പറയുന്നു. എന്നാൽ കൃതി ശ്രുതിസ്മൃതികളിലും പുരാണങ്ങളിലുമുള്ള പാണ്ഡിത്യം കാണിക്കുന്നുണ്ട്. ജീവിതം

മുഴുവനും കൃഷ്ണാർപ്പണമായി ഉഴിഞ്ഞുവെച്ച കൃഷ്ണഭക്തയാണ്. സ്കന്ധപുരാണത്തിലെ പ്രഭാസഖണ്ഡത്തിലെ ദ്വാരകാമാഹാത്മ്യം ദ്വാരകാപട്ടലത്തിലൂടെ കവി ആവിഷ്കരിക്കുന്നു. ഇത് മനുഷ്യോപകാരത്തിനാണെന്ന് കവി പറയുന്നു. ബീനാഭായി ഭാരതം മുഴുവനും സഞ്ചരിച്ചിട്ടുണ്ട്. പല തീർത്ഥങ്ങളിലും സന്ദർശിച്ച് ദാനധർമ്മം നടത്തിയിട്ടുണ്ട്. പ്രജകൾ അവരെ സ്നേഹിക്കയും ബഹുമാനിക്കയും ചെയ്തിരുന്നു. കൽപ്പതരുവായും ഗംഗപോലെ പവിത്രയായും അവരെ ജനം കണ്ടു.

(തീർത്ഥയാത്രാവിവേക, വിഹിതാനേകസത്തീർത്ഥയാത്രയാതിപവിത്രാ, പ്രമാണാദിവിവേക, കന്യയാ മണ്ഡലീകസ്യ, ദൃഷ്സംപുഷ്ടതീർത്ഥയാ, അർദ്ധസ്നാനവിവേക, വിഹിതാനേകസത്തീർത്ഥസ്നാനയാ ബഹുമാനയാ എന്നെല്ലാം ഗ്രന്ഥത്തിലുണ്ട്).

ആദ്യാദ്ധ്യായം സ്കന്ധപുരാണത്തിലെ ദ്വാരകാമാഹാത്മ്യം പറയുന്നു. ഗൃഹത്തിൽനിന്ന് ദ്വാരകയിലേക്കുള്ള ഓരോ കാൽവെയ്പ്പും ഓരോ അശ്വമേധപുണ്യം തരുന്നു. ദ്വാരകയിലേക്ക് പോകാൻ പ്രചോദിപ്പിച്ചവരും കൂടി വിഷ്ണുലോകം പ്രാപിക്കും. തീർത്ഥാടകൻ തളരുമ്പോൾ വാഹനം കൊടുത്തവൻ അരയന്നം വഹിക്കുന്ന വിമാനത്തിൽ സ്വര്ഗ്ഗത്തിലെത്തും. കരുണാപൂ

ർവ്വം സംസാരിച്ചവർ നന്ദനവനത്തിൽ ലീല കളാടും. ഭക്ഷണം കൊടുത്തവർ പിതൃക്കൾക്ക് ശാശ്വതമായി അന്നപാനം കൊടുത്ത പുണ്യം നേടും. രണ്ടാം അദ്ധ്യായം വിവിധദേവീദേവ ന്മാരെ വണങ്ങുന്നതും അവരെ ദ്വാരകയിൽ സന്ദർശിക്കുന്നതുമാണ്. ദർശനക്രമം ഗണേശൻ, ബലരാമൻ, ശ്രീകൃഷ്ണൻ , ഗോമതീനദി എന്നാ ണ്. അഷ്ടമി, നവമി, ചതുർദ്ദശിനാളിലാണ് രുഗ്മിണീസന്ദർശനം. പിന്നീട് ചക്രതീർത്ഥം, ദ്വാരകാഗംഗ, ശംഖോദ്ധാര, അവസാനം ഗോ മതീതീർത്ഥസ്നാനം. അതോടെ സകല പാപവും നശിക്കുന്നു.

മൂന്നാം അദ്ധ്യായം നിവേദ്യം, ദൂർവ്വാദളം,. പുഷ്പം, ജലം ഇവ (അർഘ്യം) സമർപ്പി ക്കുന്നതിനെ സംബന്ധിച്ചാണ്. വിവിധക്ഷേത്ര ങ്ങളിലെ സ്നാനക്രമവും ഉണ്ട്. ജപിക്കേണ്ട മന്ത്രവും ആചാരങ്ങളും എല്ലാം വിവരിക്കുന്നു. ഗോമതീതീരത്ത് സാഷ്ടാംഗം നമസ്കരിച്ച് കാലും കയ്യും കഴുകി കുശപ്പുല്ല് എടുത്ത് മംഗളവ സ്തുക്കളെ സ്പർശിക്കണം. കിഴക്കോട്ട് തിരി ഞ്ഞിരുന്ന് നിവേദ്യം പചിച്ച് മന്ത്രജപത്തോടെ സമർപ്പിക്കണം. ചക്രതീർത്ഥത്തില് 5 മംഗളവ സ്തുക്കളാണ് അര്പ്പിക്കേണ്ടത്. അതോടൊപ്പം പൂക്കളും അരിയും ചന്ദനവും വേണം. ഇവയു ടെ പകുതി വരുണനും ഗോമതിക്കുമാണ്. വിഷ്ണുവിനുള്ള സമര്പ്പണദ്രവ്യത്തിൽ

**അരിയും ചന്ദനവും പഴങ്ങളും പൂക്കളും ഉണ്ടാവണം. ഗംഗാബ്ധിക്കും സമർപ്പിക്കണം. ഗോമതിയിൽ കുളിക്കുന്നത് ഹരിയെ ലഭിക്കാനാണ്. നാഭിവരെ ജലത്തിലിറങ്ങിനിന്ന് 4 അടി വ്യാസത്തിൽ വൃത്തം ഉണ്ടാക്കി ഗംഗയെ മന്ത്രങ്ങളാൽ ഉണർത്തി, കൈക്കുമ്പിളിൽ ജലം എടുക്കുക. മന്ത്രപവിത്രമായ ജലം ശിരസ്സിൽ 4, 5, 7 പ്രാവശ്യം തളിക്കുക.  കയ്യിൽ നദിയിലെ മണ്ണ് എടുക്കുക. മന്ത്രപവിത്രമാക്കി നെറ്റിയിൽ മൂന്നു പ്രാവശ്യം വരക്കുക. നദിയിൽ മുങ്ങുക. ജലം രണ്ട് പ്രാവശ്യം കുടിക്കുക. കരയിലേക്ക് വന്ന് യക്ഷ്മനെ സകലപാപനിവാരണത്തിനായി സ്മരിക്കുക. ജലം അശുദ്ധമാക്കിയതിനും കൂടിയാണ് ഇത്. കാൽമുട്ടും പാദവും കൈകളും കഴുകി വസ്ത്രം മാറുക. ദേവന്മാർക്ക് സമർപ്പണം നടത്തുക. താൻ ഗോമതീസ്നാനം കൊണ്ട് എന്ത് ആഗ്രഹിക്കുന്നുവോ അത് പറയുക. ഗംഗാസാഗരസംഗമത്തിൽ വിചാരിക്കുന്ന സങ്കൽപ്പങ്ങളുടെ ലിസ്റ്റ് കൌതുകകരമാണ്. തനിക്കുമാത്രമല്ല ബന്ധുക്കൾക്കും സ്നേഹിക്കുന്നവർക്കും മുക്തി ലഭിക്കും. 12ആം ചന്ദ്രതിഥിയായ കപിലഷഷ്ഠിക്ക് ഈ പ്രതിജ്ഞ എടുക്കുന്നത് ഉത്തമമാണ്. ചക്രതീർത്ഥം, രുഗ്മിണീ തടാകം, മയതടാകം, വരദാന, ശംഖോദ്ധാര ഇവിടങ്ങളിലും ഇത് ചെയ്യാം. ഗോമതിയിലും നൃഗത്തിലും സ്നാനശേഷം തർപ്പണം ചെയ്യേണ്ട വിധവും പറയുന്നുണ്ട്.**

ദ്വാരകാപട്ടലം , ഗംഗാവാക്യാവലി . സ്ത്രീകളുടെ 2 കാവ്യങ്ങൾ.

നാലാം അദ്ധ്യായം ശ്രീകൃഷ്ണാരാധനയാണ്. കാവിയും (കുങ്കുമം) കർപ്പൂരവും മൃഗമദവും ചന്ദനവും കൊണ്ട് ആരാധിക്കണം. ദീപം, നൈവേദ്യം ഇവ സമർപ്പിക്കണം. പ്രദക്ഷിണം വെച്ച് സാഷ്ടാംഗം നമസ്കരിക്കണം. തുളസിമാല മന്ത്രപൂർവ്വം ധരിക്കണം. ദാനം കൊടുക്കുന്നതിന് സ്കന്ധപുരാണത്തെയല്ല കവി ആശ്രയിക്കുന്നത്. പശു, കാള, വജ്രത്തോടുകൂടിയ കാള, കുതിര ഇവ ദാനം ചെയ്യണം. വജ്രദാനം പ്രത്യേകം പറയുന്നു. ഇതിന് ശിവപുരാണവും വിഷ്ണുധർമ്മപുരാണവും ആണ് ആശ്രയിച്ചിരിക്കുന്നത്. വെള്ളി, ആഭരണങ്ങൾ, നെല്ല്, പരുത്തിവസ്ത്രം , ഭക്ഷണം ഇവ കൊടുക്കുന്നതിന്നും നിയമങ്ങൾ പറയുന്നുണ്ട്. ഗോമതീശ്രാദ്ധം , ഗോമതീസമുദ്ര സംഗമത്തിലെ ശ്രാദ്ധം ഇവ പറയുന്നു.

അവസാനം വിഷ്ണുവിന്റെ ആരാധനാക്രമം. എങ്ങനെ ആറാട്ട് നടത്തണം, വസ്ത്രം, ആഭരണം, മുതലായവ ധരിപ്പിക്കണം. ഇതോടെ ഗ്രന്ഥം അവസാനിക്കുന്നു. പിന്നെ 3 ശ്ലോകം കവിയെക്കുറിച്ചാണ്. ഇവ ബീനാഭായി എഴുതിയതല്ല. പകർത്തി എഴുതിയ ആളുടേതാവണം. രാമാനുജവേദാന്തത്തെ പറയുന്നുവെങ്കിലും വേദാന്തം ഇതിലില്ല. ആചാരക്രമം മാത്രമാണ്. സങ്കല്പ്പവാക്യങ്ങളും പൂജാക്രമങ്ങളും നേരത്തേ നിശ്ചയിക്കപ്പെട്ടവയാണെങ്കിലും മന്ത്രങ്ങളെ തെരഞ്ഞെടുക്കുന്നതിൽ ബീനാഭായി തനിമ

കാണിച്ചിട്ടുണ്ട്. സ്കന്ധപുരാണം ദ്വാരകാമാഹാത്മ്യത്തിലെ ഐതിഹ്യങ്ങളൊന്നും പറഞ്ഞിട്ടില്ല. മറ്റു പുരാണങ്ങലിലെ ആചാരക്രമം സ്വീകരിച്ചിട്ടുമുണ്ട്. ശൈലി ലലിതം, കാവ്യമനോഹരം. മതാചാരകാര്യങ്ങളിൽ ഭാരതം സ്ത്രീകളുടെ അഭിപ്രായം സ്വീകരിച്ചിരുന്നു. ഐതരേയം, കൌഷീതകി ഇവയിൽ കുമാരീ ഗന്ധർവ്വഗൃഹീയയുടെ അഭിപ്രായം ചോദിക്കുന്നുണ്ട്( അഗ്നിഹോത്രം എന്നും ചെയ്യണോ ഒന്നരാടം മതിയോ എന്നാണ് ചോദിക്കുന്നത്). ആചാര സംബന്ധമായ കാര്യങ്ങൾ സ്ത്രീകളിൽ നിന്ന് പഠിക്കാനാണ് ആപസ്തംബധർമ്മസൂത്രം പറയുന്നത്. സംശയലേശം കൂടാതെ ആത്മ വിശ്വാസത്തോടെ ബീനാഭായി ആചാരങ്ങളെ പറയുന്നുമുണ്ട്. ഇത് സ്ത്രീകളുടെ ധർമ്മവിഷയങ്ങളിലുള്ള അവഗാഹവും പങ്കും വിളിച്ചുപറയുന്നുണ്ട്.

ആദ്യാദ്ധ്യായത്തിൽ കവി ഒരു കഥ പറയുന്നുണ്ട്: ഭൂമിയിൽ അധർമ്മം വർദ്ധിച്ചുവന്നു, അപ്പോൾ മഹർഷിമാർ ബ്രഹ്മാവിനോട് അവരെ വിഷ്ണു(കൃഷ്ണ)സവിധത്തിലെത്തിക്കാൻ ആവശ്യപ്പെട്ടു. ബ്രഹ്മാവ് അതിനു സാധിക്കുക പ്രഹ്ലാദനു മാത്രമാണെന്ന് പ്രതിവചിച്ചു. പ്രഹ്ലാദൻ ദ്വാരകയിൽ ഗോമതീനദി സമുദ്രത്തോട് സംഗമിക്കുന്ന സ്ഥാനത്ത്

കൃഷ്ണനും രുഗ്മിണിയും വസിക്കുന്നതായും അവിടെ ചെന്നാൽ കൃഷ്ണനെ കാണാമെന്നും പറഞ്ഞു. അവിടെ താമസിക്കാനുണ്ടായ കാരണം അദ്ദേഹം പറഞ്ഞുകൊടുത്തു. ഒരിക്കൽ ദ്വാരക സന്ദർശിക്കാനെത്തിയ ദുർവ്വാസാവിനെ കൃഷ്ണനും രുഗ്മിമിയും ചേർന്ന് തങ്ങളുടെ കൊട്ടാരത്തിലേക്ക് ക്ഷണിച്ചു. ദുർവ്വാസാവ് നിങ്ങൾ രണ്ടുപേരും കുതിരകളുടെ സ്ഥാനത്ത് രഥം വലിക്കുമെങ്കിൽ വരാമെന്ന് സമ്മതിച്ചു. യാത്രയിൽ മുനിക്ക് ദാഹം തോന്നി. കൃഷ്ണനോട് വെള്ളം ചോദിച്ചു. കൃഷ്ണൻ ഗംഗയെ വരുത്തി. മുനി കുടിക്കുന്നതിന്നു മുമ്പേ രുഗ്മിണി വെള്ളം കുടിച്ചു. കോപിച്ച മുനി നിങ്ങൾ തമ്മിൽ പിരിഞ്ഞുതാമസിക്കട്ടേ എന്ന് ശപിച്ചു. ദുഃഖിതയായ രുഗ്മിണിയെ കൃഷ്ണൻ ആശ്വസിപ്പിച്ചു. വർഷത്തിൽ രണ്ടു പ്രാവശ്യം രണ്ടു പേരും ഒന്നിച്ചിരിക്കുമെന്നും അന്ന് തീർത്ഥാടകർ രണ്ടുപേരേയും കാണാനെത്തുമെന്നുമായിരുന്നു ആശ്വാസവാക്ക്. ഇതനുസരിച്ച് കൃഷ്ണനെ അവിടെ ചെയ്യുകാണാമെന്ന് പ്രഹ്ലാദൻ ഉപദേശിച്ചു.

ഗണേശ്വരപ്രണാമം-

അഥ പ്രണാമാദി വാക്യാനി. സർവ്വം വിഘ്നവിനാശകാമനയാ ദുർവ്വാസാ നമസ്കരിഷ്യ. പിന്നെ ബലഭദ്രനെ പ്രണമിച്ച് കൃഷ്ണദർശനം.

അഥ ബാല്യകൌമാരയൌവനകൃത
പാപനാശകാമനയാ
ദ്വാരകാധികരണകൃഷ്ണദർശനമഹം കരിഷ്യേ.
അഥ ജന്മസഹസ്രാവച്ഛിന്നകർമ്മം
മനോവാക്യമുപാർജ്ജിത പാപനാശകാമനയാ
കൃഷ്ണദർശനമഹം കരിഷ്യേ. ഇപ്രകാരം
സങ്കൽപ്പിച്ച് കൃഷ്ണമുഖം കണ്ട്,
ദുർവ്വാസാവിനോയും നമസ്കരിക്കുക.

രുഗ്മണീദർശനം-

അഥാഷ്ടമ്യാം ചതപർദ്ദശ്യാം നവമ്യാം വാ
സർവ്വകാമപ്രാപ്തികാമനയാ രുക്മണീദർശ
നമഹം കരിഷ്യേ.

ചക്രതീർത്ഥദർശനം-

അഥ പാപവിനിർമുക്തികാമനയാ
ചക്രതീർത്ഥദർശനമഹം കരിഷ്യേ.

ഗംഗാദർശനം-

അഥശ്വമേധായുതയാഗജന്യഫലസമഫലപ്രാ
പ്തികാമനയാ ദ്വാരകാധികരണക
ഗംഗാദർശനമഹം കരിഷ്യേ.

ശംഖോദ്ധാരദർശനം.

വേദപാരഗാബ്രാഹ്മണസമ്പ്രദാന
ഗോലക്ഷദാനജന്യഫലസമഫലപ്രാപ്തികാമന
യാ ശംഖോദ്ധാരദർശനം അഹം കരിഷ്യേ.

ബ്രഹ്മഹത്യാസഹസ്രജന്യപാപാഗമ്യാഗമനജന്യ
പാപവിനിർമുക്തികാമനയാ
ശംഖോദ്ധാരദർശനമഹം കരിഷ്യേ.
കേദാരോദകപാനജന്യഫലസമഫലജാഹ്നവീമര
ണജന്യഫലസമഫല ഗോമതീസ്നാനജന്യഫലസമ
ഫലപ്രാപ്തികാമനയാ
ശംഖോദ്ധാരദർശനമഹം കരിഷ്യേ. അഥ
രുദ്രതീർത്ഥാധികരണക
സഹസ്രകന്യാദാനജന്യഫലസമഫലപ്രാപ്തികാ
മനയാ ശംഖോദ്ധാരദർശനമഹം കരിഷ്യേ.

ഗോമതീദർശനസമയത്ത്:- അഥ മാനസവാചിക
കായികസർവ്വപാപവിനിർമുക്തികാമനയാ
ഗോമതീദർശനമഹം കരിഷ്യേ. അഥ മുക്തി
പ്രാപ്തികാമനയാ ഗോമതീദർശനമഹം
കരിഷ്യേ.

ഗോമതീജലസമ്പർക്കം ചെയ്യുന്നത്

ജന്മകോടിശതകൃതപാപവിലയകാമനയാ
ചെയ്യുന്നു. അതിന്നുശേഷം കവിയെ പറ്റി പറ
യുന്നശ്ലോകമുണ്ട്. കന്യയാ മണ്ഡലീകസ്യ
ദൃഷ്ടസംസ്പൃഷ്ടതീർത്ഥയാ
ഹരസിംഹമഹാദേവ്യാ ബീനവായ്യാ
വിനിർമ്മിതേ ദ്വാരകാപത്തലേ പുണ്യേ
പ്രണാമാദിവിവേകകഃ സതാമ്മതോ
ദ്വിതീയോത്ര സുകൃതിപ്രീതിവർദ്ധനഃ.

അദ്ധ്യായം 3 ഗോമതിയെ ബ്രഹ്മലോകത്തു നിന്ന് വസിഷ്ഠൻ ഭൂമിയിലേക്ക് കൊണ്ടുവന്ന തിനാൽ വസിഷ്ഠതനയ എന്നാണ് വിളിക്കുന്നത്. ബ്രഹ്മലോകസമായാതേ വസിഷ്ഠതനയെ ശുഭേ സർവ്വപാപവിശുദ്ധ്യർത്ഥം ദദാമ്യർഘം ച ഗോമതീ. വസിഷ്ഠദുഹിതർദ്ദേവീ ശക്തി ജ്യേ ഷ്ഠേ യശസ്വിനി ത്രൈലോക്യവന്ദിതം ദേവീ പാപം മേ ഹര ഗോമതീ. എന്നാണ് മന്ത്രം.

ചക്രതീർത്ഥത്തിലെ അർഘമന്ത്രം-

നമോ വിഷ്ണുസ്വരൂപായ വിഷ്ണുചക്രസ്യ വിശ്രുത ഗൃഹാണാർഘ്യം മയാ ദത്തം സർവ്വം കാമപ്രദോ ഭവ.

പഞ്ചരത്നപുഷ്പാക്ഷതചന്ദനസഹിതം അർഘ്യം മന്ത്രപൂർവ്വം നൽകുക. വരുണനേയും ഗോമതിയേയും നമസ്കരിച്ച് രണ്ടുപേർക്കും അർഘം കൊടുക്കുക.

അർഘമന്ത്രം-

തീർത്ഥരാജ നമസ്തുഭ്യം രത്നാകര മഹാർണ്ണവ ഗോമത്യാ സഹിത ദേവ ഗൃഹാണാർഘം നമോസ്തു തേ.

വിഷ്ണുവിന് അർഘം-

മസ്തേ വിശ്വരൂപായ വിഷ്ണവേ പരമാത്മനേ അർഘം ഗൃഹാണ ദേവേശ

കൂപേസ്മിന്നൃഗസംജ്ഞികേ. ( ജൈമിനിയും സോമശർമ്മനും ഹംസി എന്ന പശുവിനായി മത്സരിച്ചു. നൃഗൻ താനറിയാതെ അതിനെ രണ്ടുപേർക്കും ദാനം ചെയ്തിരുന്നു. അറിയാതെ ചെയ്ത പാപത്തിന് നൃഗൻ കിണറ്റിൽ ഓന്തായി വീണു. കൃഷ്ണഹസ്തം തൊട്ടതോടെ പൂർവ്വരൂപം തിരിച്ചുകിട്ടി. ആ കിണറാണ് നൃഗകൂപം. നൃഗകൂപത്തിൽ ഫലം പുഷ്പം ചന്ദനം ഇവയോടെ അർഘ്യം വിഷ്ണുവിന് സമർപ്പിക്കണം.

ഗംഗാർഘ്യം-

നമസ്തേ ത്വാം ഭോഗവതീ
വിഷ്ണുപാദതലോത്ഭവേ ഗൃഹാണാർഘ്യമിദം
ദേവി ഗംഗേ ത്വം ഹരിണാ സഹ.

ഗോമതി മുതലായ സ്നാനപ്രയോഗം-

അഥ ഹരിപദപ്രാപ്തികാമനയാ ദ്വാരകായാം സ്നാനമഹം കരിഷ്യേ ഇതി സങ്കൽപ്പം കൃത്വാ , നാഭിമാത്രേ ജലേ ഗത്വാ നമോ നാരായണേതി ചതുർഹസ്തം മണ്ഡലം വിധായ-

ഓം വിഷ്ണോഃ പാദപ്രസൂനാസി വൈഷ്ണവീ
വിഷ്ണുപൂജിതാ പാഹി നസ്ത്വേനസസ്തസ്മാ
ദാജന്മമരണാന്തികാത് തിസ്രഃ കോട്യോർദ്ധ്വകോ
ടി ച തീർത്ഥാനാം വായുരബ്രവീത് ദിവി
മുഖ്യന്തരിക്ഷേ ച താനി തേ സന്തി ജാഹ്നവി

**നന്ദിനീത്യേവ തേ നാമ ദേവേഷു നലിനീതി ച വൃന്ദാ പൃഥ്വീ ച സുഭഗാ വിശ്വകായാ ശിവാ സിതാ വിദ്യാധരീ സുപ്രസന്നാ തഥാ ലോകപ്രദായിനീ ക്ഷേമാ ച ജാഹ്നവീ ചൈവ ശാന്താ ശാന്തി പ്രദായിനാമാനി നീ ഏതാനി പുണ്യനാമാനി സ്നാനകാലെ പ്രകീർത്തയേത്**

**ഭവേത് സന്നിഹിതാ തത്ര ഗംഗാ ത്രിപഥഗാമിനീ.**

**ഇപ്രകാരം ഗംഗയെ മൂലമന്ത്രം കൊണ്ട് ആവാഹിച്ച്, കരസമ്പുടത്തിൽ യോജിപ്പിച്ച്, ജലം അഭിമന്ത്രണം ചെയ്ത് 4, 5, 7 എന്ന് മൂർദ്ധാവിൽ നിക്ഷേപിക്കുന്നു. മൃത്തികയെ എടുത്ത്,**

**അശ്വക്രാന്തേ രഥക്രാന്തേ വിഷ്ണുക്രാന്തേ വസുന്ധരേ മൃത്തികേ ഹര മേ പാപം പൂർവ്വസഞ്ചിതം. ഉദ്ധൃതാസി വരാഹേണ കൃഷ്ണേന ശതബാഹുനാ നമസ്തേ സർവ്വലോകാനാം പ്രഭവാരണി സുവ്രതേ.**

**3 പ്രാവശ്യം നെറ്റിയിൽ കുറി വരച്ച്,**

**യന്മയാ ദൂഷിതം ജലം ശരീരേണ മലേന ച തസ്യ പാപസ്യ ശുദ്ധ്യർത്ഥം യക്ഷ്മാണം തർപ്പയാ മൃഹേ എന്ന് യക്ഷ്മന് ജലാഞ്ജലി ചെയ്യുക. സിംഹത്തിൽ വ്യാഴം നിൽക്കവേ ഗോദാവരി യിൽ സ്നാനം ചെയ്ത ഫലം ദ്വാരകയിലെ ഗോമതിയിൽ സ്നാനം ചെയ്താലുണ്ടാവും. ഗോമതി സമുദ്രത്തിൽ ചേരുന്നതിന് അടുത്താണ്**

ചക്രതീർത്ഥം. അവിടെ ചക്രരേഖയുള്ള ശിലകളുണ്ട്. അവിടെ സ്നാനം ചെയ്തശേഷം ഗംഗാസ്നാനം ചെയ്യുന്നത് അമാവാസിക്കും പൌർണ്ണമിക്കും വിശേഷമാണ്.

പിന്നീട് രുഗ്മിണീഹ്രദസ്നാനം. മയസരസ്സിലെ സ്നാനം, ഗോപികാസരസ്സിലെ സ്നാനം, വരദാനസ്നാനം, ശംഖോദ്ധാരസ്നാനം, ഇപ്രകാരമാണ്. ശംഖോദ്ധാരസ്നാനം പിന്നീട് പുനർജ്ജന്മം ഇല്ലാതാക്കുന്നു. സനകാദികൾ വിഷ്ണുവിനേയും ലക്ഷ്മിയേയും ഒന്നിച്ച് പ്രാപിക്കാനായി കുത്തിയ ഹ്രദമാണ് ലക്ഷ്മീ ഹ്രദം. ഇത് ദ്വാപരയുഗത്തിൽ രുഗ്മിണീഹ്രദ മെന്ന് നാമകരണം ചെയ്യപ്പെട്ടു. മയൻ കുത്തിയ മയഹ്രദതീരത്താണ് ഉദ്ധവൻ കൃഷ്ണനേയും വ്രജസ്ത്രീകളേയും സന്ധിപ്പിക്കാനുള്ള ഏർപ്പാട് ചെയ്തത്.

നാലാം അദ്ധ്യായം കൃഷ്ണപൂജനമാണ്. കർപ്പൂരം കസ്തീരി, ചന്ദനം, അഗുരു ഇവ ചേർത്ത കുങ്കുമത്താലാണ് കൃഷ്ണപൂജ ചെ യ്യേണ്ടത്. ധൂപം, ദീപം, നൈവേദ്യം, താമ്പൂലം, പ്രദക്ഷിണം ഇവക്കുശേഷം കൃഷ്ണനു മുന്നിൽ പുസ്തകവാചനം ചെയ്യണം. കൃഷ്ണോത്തീർണ്ണ തുളസീമാലധരിക്കണം. കേശവനു നിവേദിച്ച തുളസീമാല ധരിക്കണം.

സ്വരൂപധേനുദാനം, ഗോദാനം, ഗോഹിരണ്യദാനം, ഋഷഭദാനം, ഇവയുടെ

ദക്ഷിണ, ഋഷഭപൂജാപ്രാർത്ഥനാമന്ത്രം അശ്വദാനം, ശിവപുരാണത്തിലെ ഹിരണ്യദാനപൂജ, വിഷ്ണുധർമ്മോക്തഹിര ണ്യദാനം ഇവ പറയുന്നു. ഹിരണ്യദാനമന്ത്രം ഹിരണ്യഗർഭസ്ത്വം ഹേമ ബീജം വിഭാവസോഃ അനന്തപുണ്യഫലദമതഃ ശാന്തിം പ്രയഛ മേ എന്നാണ്. ഇതുപോലം രജതദാനം, ബഹുര ത്നദാനം, കാർപ്പാസികവസ്ത്രദാനം, യതി സംപ്രദാനകഭോജനദാനം, ഇവയും ദക്ഷിണക ളും വിവരിക്കുന്നു. ശ്രാദ്ധപ്രയോഗം, ഗോമതി യും ഉദധിയും സംഗമിക്കുന്നിടത്തെ ശ്രാദ്ധം, ഇവക്കു ശേഷം ക്ഷീരകരണകവിഷ്ണുസ്നാനം. ഏകാദശിക്ക് പഞ്ചാമൃതവിഷ്ണുസ്നാനം, വിഷ്ണുവിന് വസ്ത്രദാനം, ധൂപിതവസ്ത്ര ദാനം, വിഷ്ണുസംപ്രദാനകാലങ്കരണദാനം, ഇവ ഓരോന്നായി വിശദീകരിക്കുന്നു.

കവിപ്രശസ്തിഃ-

ത്വം ഗംഗേത്യഭിധീയസേ
ബുധജനൈഃകൃഷ്ണാംഘ്രിപത്മാശ്രയാ
ദേഹീത്യസ്യ പദസ്യ യന്ന നിലയാസ്ത്വാം
ബീനബായ്യാശ്രിതാഃ കിന്ത്വേകം ഖലു സാ
ബുധൈസ്ത്രിപഥഗേത്യുക്താ തഥാ നിമ്നഗാ
ഹ്യേകസ്മിൻ പഥി വർച്ചസേ ഭഗവതേ
പ്രോച്ചൈശ്ച തേനാധികാ . പൂർവ്വം
കൽപ്പതരോർല്ലതാ ദിവിഷദാം
ധാത്രാർത്ഥസംസിദ്ധയേ പശ്ചാത്

കാമധുഘാനഘാ വിരചിതാ
ഭൃഗ്വാദിമേധാവിനാം തേ തു പ്രാപ്യ ദിത്രം
ക്ഷമേ ന സുതരാം ദാതും ദ്വിജേഭ്യോ
യതസ്തസ്മാന്മീനവതി ത്വമേവ വിദുഷാം
ഭൂകൽപ്പവല്ലീ ധ്രുവം.

സ്വർഗ്ഗത്തിൽ മന്ദാകിനിയായും ഭൂമിയിൽ
ഭാഗീരഥിയായും പാതാളത്തിൽ ഭോഗവ
തിയായും ത്രിപഥഗയായി ഗംഗ ഒഴുകുന്നു.

മജ്ജനസംസാരപാഥോനിധി ഖലജലപ്രോദ്ഭവത്
പാപവാർത്താവർത്തേ സദ്വൃത്തപോതൈഃ
സുദൃഢഗുണയുതൈരുദ്ധൃതഃ പുണ്യകീർത്ത്യാ
ധർമ്മഃ ശ്രീബീനബായ്യാത്ര കില കലിയുഗേ
ജാതയാ യാദവേ കിം വംശോ തത്രാതിചിത്രം സ
ഹരിരുദ്ധരത് യത്ര ധർമ്മം പ്രസൂനഃ
ശിവമസ്തു. സംവത് 1574 വർഷേ
ഭാദ്രപാദസുദിസോമേ ലിഖിതം. ശുഭം ഭവതു.
ശ്രീഃ

ബീനാഭായി 18 പുരാണവും സ്മൃതിശ്രുതികളും ശ്രദ്ധാപൂർവ്വം പഠിച്ചവളാണ്. തന്റെ ധനം മുഴുവനും വിദ്യാപാരംഗതരും വിദ്യ ദാനം ചെയ്യുന്നവരുമായ ബ്രാഹ്മണർക്കാണ് അവൾ നീക്കിവെച്ചത്. വിഷ്ണുപൂജകൊണ്ട് അനുഗൃഹീതമായ താമരക്കൈകളും, മുരാരിധ്യാനത്താൽ മൃദുലമായ ഹൃദയവും വിഷ്ണുകീർത്തനത്താൽ അനുഗൃഹീതമായ കർണ്ണങ്ങളു

മുള്ള രാജ്ഞി കൃഷ്ണരൂപമല്ലാതെ മറ്റൊന്ന് ചിന്തിക്കയോ കാണുകയോ ചെയ്തിരുന്നില്ല. ആ സൌന്ദര്യം നിത്യം പ്രകീർത്തിച്ച നാവ് വിഷ്ണുവിന്റെ വിളയാട്ടസ്ഥലമായിരുന്നു. ഗംഗക്ക് 3 പഥമുണ്ട് . ബീനാഭായി എന്ന ഗംഗക്ക് വിഷ്ണുപാദം മാത്രമാണ് പഥം. രണ്ടു ഗംഗയും വിഷ്ണുപാദത്തിലാണ് ഉത്ഭവം. പാവനകളാണ്. ഭൃഗു മുതലായ മുനിമാർക്ക് വേണ്ടി പണ്ട് കാമധേനുവും കൽപ്പവൃക്ഷവും സൃഷ്ടിക്കപ്പെട്ടു. ഹേ, മീനാവതി, അവിടുത്തെ ഇപ്പോഴത്തെ ബ്രാഹ്മണർക്കായി കൽപ്പതരുവും കാമധേനുവുമായി സൃഷ്ടിച്ചു.

യാദവവംശത്തിലെ ബീനാബായി, തന്റെ പവിത്രതയാൽ, കലികാലത്തെ ചുഴലിയിൽ അകപ്പെട്ടുപോയ ധർമ്മത്തെ ഉദ്ധരിച്ചു.

സ്മൃതി

വിശ്വാസദേവിയുടെ ഗംഗാവാക്യാവലിഃ

മിഥിലാരാജാവ് ശിവസിംഹന്റെ അനുജൻ പത്മസിംഹന്റെ രാജ്ഞിയായിരുന്നു വിശ്വാസദേവി. ശിവസിംഹന്റെ മരണശേഷം പത്മസിംഹനും , അദ്ദേഹത്തിന്റെ മരണശേഷം വിശ്വാസദേവിയും ഭരണാധികാരികളായി. മിഥിലാരാജവംശം പണ്ഡിതന്മാരും വിദ്യാഭ്യാസവിചക്ഷണരും ഉണ്ടായിരുന്ന

പുരാതനവംശമാണ്. ശിവസിംഹന്റെ രാജ്ഞി ലക്ഷ്മീദിവിയും വിശ്വാസദേവിയെപ്പോലെ പണ്ഡിതയായ കവയിത്രിയായിരുന്നു. അവരുടെ സഭയിൽ നിരവധി കവികളും പണ്ഡിതരും ഉണ്ടായിരുന്നു. അവരിൽ ഒരാളാണ് വിദ്യാപതി. വിശ്വാസദേവിയുടെ മുതിർന്ന സമകാലികനായിരുന്നു അദ്ദേഹം. 15ആം നൂറ്റാണ്ടിലാണ് വിശ്വാസദേവി ജീവിച്ചത്.

വിപുലമായ ഒരു സ്മൃതികാവ്യമാണ് ഗംഗാവാക്യാവലി. ഗംഗാനദിയുടെ ആരാധനാസംബന്ധമായ വിഷയങ്ങളാണ് ഈ പേരിനു നിദാനം. ഐഹികവും പാരത്രികവുമായ അനുഗ്രഹം തരുന്ന ഗംഗാദേവിയുടെ നാമം ഉച്ചരിച്ചാൽ, അവളുടെ മഹിമ കേട്ടാൽ , സ്പർശിച്ചാൽ. നമസ്കരിച്ചാൽ , സ്നാനം ചെയ്താൽ സകല പാപവിമോചനമായി എന്ന് ഭാരതീയർ വിശ്വസിക്കുന്നു. ഇത് ഗംഗാതീരത്തുമാത്രമല്ല, ഹിമാലയം മുതൽ കന്യാകുമാരി വരെയുള്ള ജനതയുടെ വിശ്വാസമാണ്. പുരാണങ്ങളിലും സ്മൃതികളിലും നിന്ന് കിട്ടാവുന്ന എല്ലാ വിവരവും ശേഖരിച്ചാണ് വിശ്വാസദേവി ഈ രചന നടത്തിയത്. 29 അദ്ധ്യായത്തിലായി സ്മരണം, കീർത്തനം, തീർത്ഥയാത്ര, ശ്രവണം, ഗതി, വീക്ഷണം, നമസ്കാരം, സ്പർശനം, ശ്രാദ്ധങ്ങൾ, അഭയം, സർവ്വബന്ധുപ്രതികൃതി, ക്ഷേത്രം, അവഗാഹനം, സ്നാനം, തർപ്പണം, മൃത്തിക

ശരീരത്തിൽ പൂശൽ, ജപം, ദാനം, പിണ്ഡം, ജലത്തിൽ ചെയ്യേണ്ട ആചാരങ്ങൾ, തോയപാനം, ആശ്രയം(കരയിൽ വസിക്കുന്നത്) പ്രായശ്ചിത്തം, കൃതകൃത്യ, മൃത്യു, അസ്ഥിസ്ഥിതി, ഗംഗാസംഗമസ്ഥാനത്തെ സ്നാനം തരുന്ന ഫലം, വിഘ്നവും പ്രതിസിദ്ധവും, ഇപ്രകാരം നിരവധി കാര്യങ്ങളാണ് പറഞ്ഞുതരുന്നത്. ഭക്തന്മാർ അറിയേണ്ടതും ചെയ്യേണ്ടതുമായ എല്ലാം വിവരിക്കുന്നു.

ആദ്യാദ്ധ്യായത്തിൽ ഗംഗയെ സദാ സ്മരിക്കേണ്ടത്  പറയുന്നു. സദാ സാധിച്ചില്ലെങ്കിലും കഴിയുന്നത്ര നേരം സ്മരണ ഉണ്ടാവണം. ഭക്തി,ബഹുമാനം,ശ്രദ്ധ ഇവയാണ് ആത്മീയോന്നതിക്ക് കാരണമാവുന്നത്. ഭക്തിബഹുമാനപൂർവ്വം ശ്രദ്ധയോടെ ഗംഗാദേവിയെ സ്മരിക്കണം. എത്ര ദൂരത്തിരുന്നായാലും ഗംഗാനാമം സ്മരിക്കുന്നത് പാപവിമുക്തി തരും. ശിവലോകപ്രാപ്തിക്ക് ഗംഗാസ്മരണമാണ് ഏകവഴി.

രണ്ടാമത്തെ കീർത്തനപ്രകരണത്തിൽ കീർത്തനത്തിലും ഇതേ ഭക്തിശ്രദ്ധാബഹുമാനം അവശ്യം ആവശ്യമെന്ന് എടുത്തുപറയുന്നു. തത്ര ഭക്തിശ്രദ്ധാപുരഃസരമേവ സർവ്വകർമ്മ വിശേഷമാപാദയതി. അതോ ഭക്തിശ്രദ്ധേ അവശ്യമേവ കർത്തവ്യ കർമ്മാണി കർത്തവ്യേ.  തഥാ ച യമഃ ഭക്തിശ്രദ്ധേ കാമ്യാനാം വൃദ്ധിക്ഷേമകരേ ഹിതേ.  കാമ്യാനാം കാമ്യകർമ്മണാം.

ശാസ്ത്രാർത്ഥേ തഥേതി പ്രത്യയഃ ശ്രദ്ധാ.
ഉപാസ്യതാനിശ്ചയോ ഭക്തിഃ
കചിദുപാസനാപ്യുച്യതേ. തഥാ ച ദേവലഃ-

മഹദപ്യഫലം കർമ്മ ശ്രദ്ധയാ പരിവർജ്ജിതം.
അഫലം അൽപ്പഫലം. തഥാ ച പാദ്യേ-
അശ്രദ്ധയാ ഹതം സർവ്വം യത് കൃതം
പാരലൌകികം. അഭക്ത്യാ ച തഥാവശ്യം
ഭാവശുദ്ധ്യാ തഥാ കൃതം. തഥാ ഹതം ഭവേദിതി.
അതോ ഭക്തിശ്രദ്ധായാം വിശേഷമാപദ്യതേ.

യമനേയും ദേവലനേയും മറ്റും ഉദ്ധരിച്ച് പണ്ഡി
തോചിതമായിട്ടാണ് വിശ്വാസദേവിയുടെ വാ
ക്കുകൾ. ദിവസം 3 പ്രാവശ്യം ഗംഗാനാമകീ
ർത്തനം ചെയ്യുന്നവർക്ക് ലോകത്തിലെ പാപ
ങ്ങളൊന്നും ഏശൽക്കുകയില്ല. മുക്തി ലഭിക്കും.

മൂന്നാം അദ്ധ്യായത്തിൽ ഗംഗാതീർത്ഥയാത്ര
പറയുന്നു. ഗംഗ ദർശിക്കാതെ ഭൂമിയിൽ ജീവി
ച്ചിട്ട് ഫലമില്ലെന്നാണ് പറയുന്നത്. യാത്രയിൽ
മരണം സംഭവിച്ചാലും കൂടി ഗംഗാസ്നാനം
ചെയ്ത ഫലം ലഭിക്കും. ദേവന്മാരും പിതൃ
ക്കളും ഗംഗായാത്രയെ പ്രതീക്ഷിക്കുന്നു.
ശാസ്ത്രോക്തമായ എല്ലാ ചടങ്ങും പണച്ചെലവു
കാരണം അനുഷ്ഠിക്കാൻ എല്ലാവർക്കും
സാധിച്ചില്ലെന്ന് വരാം. യജ്ഞത്തെക്കാളും
ആചാരങ്ങളെക്കാളും ഭക്തിശ്രദ്ധകളാണ്
പ്രധാനം. ജ്ഞാനം ഇല്ലാതെ ഗംഗാതീർത്ഥയാത്ര
ക്ക് പോകുന്ന പാമരനിലും, ദരിദ്രനിലും കൂടി

എല്ലാ സുഖങ്ങളും മോക്ഷവും ഗംഗാദേവി തരുന്നുണ്ട്. മാത്രമല്ല, അവരുടെ പിതൃക്കളെക്കൂടി സ്വർഗ്ഗത്തിലേക്ക് നയിക്കുന്നുണ്ട്. അതേ സമയം മസ്തിഷ്കവും ഹൃദയവും ശരീരവും ശുദ്ധമായിരിക്കുന്നതിന്റെ അളവനുസരിച്ചാണ് ഓരോരുത്തരുടേയും ഫലസിദ്ധി എന്ന് ഓർമ്മിപ്പിക്കുന്നുമുണ്ട്. അവിശ്വാസിയായി, പാപം ചെയ്ത്, സംശയാലുവായി തർക്കിച്ചുകൊണ്ട് നിരീശ്വരവാദികളായി തീർത്ഥയാത്ര പോകുന്നവർക്ക് യാതൊരു സദ്ഫലവും ഇല്ല.

തീർത്ഥയാത്രാരംഭത്തിൽ ശിരസ്സ് മുണ്ഡനം ചെയ്യുന്നു. യാത്രയുടെ തലേന്ന് ഉപവസിച്ച് ദേവതകളെ പ്രാർത്ഥിക്കുന്നു. പിതൃക്കളേയും ഗുരുക്കന്മാരേയും നമസ്കരിക്കുന്നു. വായുപുരാണം ഗയയിലേക്ക് പോകുന്നവർ ആഭ്യുദായിക എന്ന പാർവ്വണശ്രാദ്ധം ചെയ്ത് സന്യാസിവേഷം ധരിച്ച് ഗ്രാമം ചുറ്റി, ശ്രാദ്ധശേഷം ഉപവാസം അവസാനിപ്പിക്കണമെന്ന് (അടുത്ത ഗ്രാമത്തിൽ വെച്ച്) പറയുന്നുണ്ട്. വിശ്വാസദേവി ഇത് ഗംഗായാത്രക്കും ചെയ്യണമെന്ന് പറയുന്നു. ശ്രാദ്ധശേഷം 2 മൈലിൽ കൂടുതൽ സഞ്ചരിക്കരുത് , അതിനാൽ ഉപവാസം അവസാനിപ്പിക്കുന്ന ഗ്രാമം അതിലധികം ദൂരത്താവരുത് എന്നും പറയുന്നു. ചെരുപ്പോ കുടയോ വടിയോ ധരിക്കുന്നതിന്ന് വിരോധമില്ല. മത്സ്യ, മാർക്കണ്ഡേയപുരാണങ്ങൾ ഇവ പാടില്ലെന്ന് വിധിക്കുന്നത് പ്രയാഗയി

ലേക്ക് പോകുന്നവർക്കു മാത്രമാണെന്നാണ് വിശ്വാസദേവിയുടെ അഭിപ്രായം. തീർത്ഥയാത്ര പോകുന്നവർ മറ്റുള്ളവരുടെ വീട്ടിലോ അവരു ടെ കൂടെയോ ഭക്ഷണം കഴിക്കരുത്. അതിരാവി ലെ കുളിച്ച് ഗംഗാനാമം ജപിച്ച്, നിത്യകർമ്മങ്ങ ൾക്കു ശേഷം, യാത്ര തുടങ്ങണം.

ശ്രവണപ്രകരണത്തിൽ ഗംഗാനാമകീർത്തന ശ്രവണം കൊണ്ടുതന്നെ പവിത്രീകരിക്കുന്നത് പറയുന്നു. പിന്നെ ദർശനവും, സ്നാനവും, ഗംഗാജലപാനവും കൊണ്ടുള്ളത് പറയാനു ണ്ടോ. ഗംഗയെ സംരക്ഷണദേവതയായി സ്മരി ക്കുകയും കീർത്തിക്കുകയും ചെയ്യുന്നവരെ ഒരു ഉപദ്രവവും തീണ്ടുകയില്ല. ദുരാചാരികളിലെ പാപം പോലും ഗംഗാനാമം കഴുകിക്കളയുന്നു. തക്ഷകനെ ദർശിച്ച വിഷസർപ്പങ്ങളിലെ വിഷം ഇല്ലാതാവുന്ന പോലെ ഗംഗാദർശനം കൊണ്ട് മനുഷ്യരിലെ പാപം ഇല്ലാതാവുന്നു.അറിഞ്ഞോ അറിയാതെയോ ചെയ്ത പാപഫലമെല്ലാം വിട്ട കലുന്നു. ജ്ഞാനം, ധനം, ആയുരാരോഗ്യസൌ ഖ്യം, ഇവ ഗംഗാദർശനം കൊണ്ട് സിദ്ധിക്കുന്നു. ദർശനം, സ്പർശനം, സ്നാനം ഇവ 7 തലമുറ മുകളിലേക്കും 7 തലമുറ ചുവട്ടിലേക്കും ഉള്ള വർക്ക് രക്ഷ കൊടുക്കുന്നു. ഗംഗാദർശനം പര മാത്മദർശനം പോലെയും യജ്ഞം ചെയ്തപോ ലെയും പാവനമാണ്. ത്രിഭുവനത്തിലെ പുണ്യസ്ഥാനങ്ങളും, ത്രിമൂർത്തികളും,

യജ്ഞങ്ങളും ഗംഗയിലാണ് ലയിച്ചിരിക്കുന്നത്. വിഷ്ണുപാദോത്ഭവയായ ഗംഗ ശിവശിരസ്സിലെ ജീവാത്മപരമാത്മാവാണ്, ബ്രഹ്മപുത്രിയായ സരസ്വതീസംഗമസ്ഥാനവുമാണ്. പ്രഭാതത്തിൽ ഗംഗയെ നമസ്കരിക്കുന്നവർ ധർമ്മാർത്ഥകാമമോക്ഷങ്ങളെന്ന പുരുഷാർത്ഥങ്ങളെല്ലാം പ്രാപിക്കുന്നു.

ശ്രാദ്ധം-

ശ്രാദ്ധകർമ്മത്തിന് ഉത്തമനായ ബ്രാഹ്മണനെ ക്ഷണിക്കണം. പിണ്ഡം ധാന്യനിർമ്മിതമാണ്. നെയ്യും പാലും സംയാവരൂപമായി യോജിപ്പിച്ച ധാന്യം വറുത്ത്, പിണ്യാകരൂപമാക്കുന്നു. പുണ്യതീർത്ഥത്തിൽ അർഘ്യമോ ആവാഹനമോ ഇല്ലാതെ ശ്രാദ്ധക്രിയ ചെയ്യാവുന്നതാണ്. നായ്ക്കളോ, കാക്കകളോ, കഴുകനോ കൊത്തി അശുദ്ധമാക്കാതെ പിണ്ഡം സൂക്ഷിക്കണം. പിതൃക്കളെ ശ്രാദ്ധം പ്രീതരാക്കുന്നു. പ്രത്യേകിച്ചും പുണ്യസ്ഥലത്ത്. ഉദകക്രിയ ഇതോടൊപ്പം ചെയ്യണം. വിശ്വാസദേവിയുടെ അഭിപ്രായം പുണ്യസ്ഥലത്ത് എത്തിയാൽ താമസം കൂടാതെ ശ്രാദ്ധം ചെയ്യണം എന്നാണ്. പിതൃക്കൾ അവിടെ ഉള്ളതിനാൽ അവരെ ആവാഹിക്കേണ്ടതില്ല എന്നതിനെ വിശ്വാസദേവി അനുകൂലിക്കുന്നു. ശ്രാദ്ധഞ്ച തത്ര കർത്തവ്യമർഘ്യാവാഹനവർജ്ജിതം.

നമ്പാവാഹനം പിത്രാദിസന്നിധിഫലം തേ ച തീർത്ഥേ നിത്യസന്നിഹിതാ ഏവ. തീർത്ഥാധികരണകശ്രാദ്ധമാത്രോദ്ധ്വാവാഹന ബാധ ഉചിതഃ....ശരീരസ്യ ബൌദ്ധ്യസ്യ വാ സന്നിധേർദ്ദേവതാധികരണവിരോധേന നിരസ്തത്വാത് , കിമർത്ഥ തർഹി അന്യത്രാവാഹനമദുഷ്ടാർത്ഥമിത്യവേഹി, അതഏവ നാവാഹനമന്ത്രോപി.

പിതൃക്കൾക്ക് വസ്ത്രം കൊടുക്കുമ്പോൾ ഏതദ് വാ പിതരോ വാസാ എന്നാണ് ഉച്ചരിക്കുക. ഏതദ് വാ പിതരോ വാസ ഇതി ജൽപ്പൻ പൃഥക് പൃഥക് . പിണ്ഡം ഉപരി സൂത്രം ദദ്യാത് ഇതി. പിണ്ഡത്തിനു മുകളിൽ വെക്കുന്ന സൂത്രം വസ്ത്രമാണെന്നാണ് സങ്കൽപ്പം. മാതാപിതാക്കൾക്കുള്ള ഏകോദ്ദിഷ്ടശ്രാദ്ധത്തിൽ നമോ വാ എന്നല്ല നമസ്തേ എന്നാണ് ഉച്ചരിക്കേണ്ടത്. നമോ വാ പിതരോ വാസ എന്ന് മതി, പ്രത്യേകം ലിംഗമോ സംഖ്യയോ നോക്കി പറയേണേടതില്ല എന്ന് വിശ്വാസദേവി.

ദേവീപുരാണം പറയുന്നുഃ അകാലേപി അഥവാ കാലേ തീർത്ഥശ്രാദ്ധം തഥാ നരൈ പ്രാപ്തൈർ ഏവ സദാ കാര്യം. തീർത്ഥസ്ഥാനത്തെത്തിയ സഞ്ചാരി ശ്രാദ്ധത്തിന് മംഗളമുഹൂർത്തം നോക്കേണ്ടതില്ല. അകാലത്തിലും ചെയ്യാം. രാത്രിയോ പകലോ ശുഭമുഹൂർത്തമോ അല്ലയോ എന്ന് ഭേദം നോക്കേണ്ടതില്ല.

പൌർണ്ണമിയാണോ അമാവാസിയാണോ എന്ന് നോക്കേണ്ടതില്ല. താൻ എത്തിയ ദിവസത്തിനു പിറ്റേന്ന് സൂര്യോദയത്തിന് 96 മിനുട്ട് കഴിയുമ്പോൾ ചെയ്യതാൽ മതി. അത്രയും താമസം വരുന്നതിൽ തെറ്റില്ല. ശ്രാദ്ധത്തിനുള്ള മറ്റ് വസ്തുക്കൾ അതിനിടയിൽ സംഭരിക്കാനായില്ലെങ്കിൽ , പിണ്ഡദാനം മാത്രം ചെയ്യണം. പല പുണ്യസ്ഥലം ഒരേ ദിവസം സന്ദർശിക്കുകയാണെങ്കിൽ അവിടെയെല്ലാം ശ്രാദ്ധം ചെയ്യാം. ഉപവാസം കാമ്യവസ്തുക്കളുടെ ലാഭത്തിനാണ്. അത് നിർബന്ധമല്ല. എല്ലാ സ്ഥലത്തും മുണ്ഡനം ചെയ്യാനോ ഉപവസിക്കാനോ നിയമമില്ല. ഗയ, ഗംഗ, വിശാല, വിരജ ഇവിടങ്ങളിൽ മുണ്ഡനം വേണം, ഉപവാസം നിർബന്ധമല്ല.

മുണ്ഡന ചോപവാസശ്ച സർവ്വതീർത്ഥേസ്വയം വിധി വർജ്ജയിത്വാ ഗയാം ഗംഗാം വിശാലം വിരജം തഥാ

ഇതിനെ വിശ്വാസദേവി ഖണ്ഡിക്കുന്നു.സർവ്വ എന്ന പദം ഇവിടെ എല്ലാ തീർത്ഥങ്ങളേയുമല്ല എന്ന് ഉറപ്പിച്ച് പറയുന്നു. പ്രയാഗയിലേക്ക് പോകുന്നവർക്ക് രണ്ടും വേണം.
കൽപ്പദ്രുമകാരൻ , ഗംഗാം സംപ്രാപ്യ യോ ധീമാൻ മുണ്ഡനം നൈവ കാരയേത് എന്നതിനെ അവഗണിക്കുന്നുണ്ട്. സ്മൃതിസമുച്ചയം 7 സമയത്താണ് മുണ്ഡനം അത്യാവശ്യം എന്ന് പറയുന്നത്.  ഗംഗയിലും പ്രയാഗയിലും

ദ്വാരകാപട്ടലം , ഗംഗാവാക്യാവലി . സ്ത്രീകളുടെ 2 കാവ്യങ്ങൾ.

എത്തുമ്പോൾ, മാതാപിതൃഗുരുക്കന്മാരുടെ മരണത്തിൽ, ഗർഭാധാനവേളയിൽ, സോമപാനസമയത്ത് ഇവ പ്രധാനം.

ഗംഗായാം ഭാസ്കരക്ഷേത്രേ
മാതാപിത്രോർഗുരൌ മൃതേ ആധാനേ
സോമപാനേ ച വപനം സപ്തസു സ്മൃതം

സ്കന്ധപുരാണത്തിലാണ് ഇത് കാണുന്നത്. യാവന്തി നഖരോമാണി വായുനാ പ്രേരിതാനി വൈ പതന്തി ജാഹ്നവീതോയേ നരാണാം പുണ്യകർമ്മണാം താവത് വർഷസഹസ്രാണി സ്വർഗ്ഗലോകേ മഹീയതേ എന്നും പറയാറുണ്ട്. വിശ്വാസദേവി ഇതിന് പരിഹാരം പറയുന്നു. യാവന്തി നഖരോമാണി എന്നത്, ഗംഗായാം ബാസ്കരക്ഷേത്രേ (ഗംഗ, പ്രയാഗ) ഇവയെ പറയുന്നതാണ്.

അതിരാത്രേ ഷോഡശിനാം ഗൃഹണാതി എന്നും നാതിരാത്രേ ഷോഡശിനാം ഗൃഹ്ണാതി എന്നും 2 വിരോധവാക്യമുണ്ട്. ഇത് പരിഹരിക്കുന്നത് യജ്ഞകർത്താവിന് ഇതിലേതെങ്കിലും ഒന്ന് സ്വീകരിക്കാമെന്നാണ്.
(ഷോഡശിഗ്രഹണാനിഗ്രഹണവദ് വികൽപ്പം). ഇപ്രകാരം സർവ്വ എന്ന പദം പരിഹരിക്കണം. സർവ്വതീർത്ഥേഷു എന്നത് എല്ലാ തീർത്ഥസാന്നിദ്ധ്യവുമുള്ള പ്രയാഗയെ പറയുന്നതാണ് എന്ന് വിശ്വാസദേവി സമർത്ഥിക്കുന്നു. സർവ്വാണി തീർത്ഥാണി യത്ര എന്ന് ബഹുവ്രീഹിയിലാണ്

ദ്വാരകാപട്ടലം , ഗംഗാവാക്യാവലി . സ്ത്രീകളുടെ 2 കാവ്യങ്ങൾ.

അത് അറിയേണ്ടത്. ചരു മാഷം കൂടാതെ പചി ക്കണമെന്നാണ് നിയമം. എന്നാൽ അതിൽ മുദ്ഗം ഉണ്ട്. മുദ്ഗം മാഷമാണ്. മാഷം വർജ്ജ്യമാ യിടത്തും മാഷമായ മുദ്ഗത്തിന് പ്രത്യേകാനുകൂ ല്യം കൊടുക്കാറുണ്ട്.

ഗംഗാതീരത്ത് എവിടെയെവിടെ ഏതേതു കാ ര്യം അനുഷ്ഠിക്കണം. സ്കന്ധപുരാണം ഗംഗ യുടെ ഇരുകരകളിലുമായി 4 മൈലിനകത്ത് എല്ലാ ആചാരാനുഷ്ഠാനവും പറയുന്നു. അവി ടെ ജീവിക്കുന്നവരും മരിക്കുന്നവരും മുക്തരാ ണ്. ഭവിഷ്യപുരാണം 8 മൈലിനകത്താണ് പറ യുന്നത്. മഹാഭാരതം, ഭാദ്രപദകൃഷ്ണചതുർദ്ദ ശിക്ക്  ഗംഗാതീരത്ത് എവിടേയും ഗംഗാപൂജ ചെയ്യാമെന്ന് കരുതുന്നു. ബ്രഹ്മാണ്ഡപുരാണം ഇരുതീരത്തും ജലനിരപ്പിന് 4 അടിക്കകത്ത് ക്രിയ ചെയ്താൽ ഏറ്റവും ഉത്തമഫലം കിട്ടു മെന്ന് വിചാരിക്കുന്നു. ഇവിടെ വെച്ച് ആരും ഒരു സമ്മാനവും സ്വീകരിക്കരുത്. (ക്ഷേത്രപ്രക രണം) ഗംഗാതീരത്ത് തപസ്സ്, ക്രിയ, മൃത്യു ഇവ പരമപുണ്യമാണ്. മഹാപാതകി പോലും ഗംഗ യിൽ വെച്ച് മരിച്ചാൽ സർവ്വപാപവിമുക്തനാ കും. സൂര്യൻ അന്ധകാരം അകറ്റുന്ന പോലെയാ ണ് ഗംഗ പാപം അകറ്റുന്നത്. നമ്മുടെ മാത്രമല്ല, എല്ലാ പിതൃക്കളുടേയും പാപം ഗംഗ ഹരിക്കു ന്നു. ഭവിഷ്യപുരാണം ഗംഗാസ്നാനഫലം പറ ഞ്ഞറിയിക്കാവതല്ലെന്നും സ്വർഗ്ഗവും മോക്ഷ

വും തരുമെന്നും പറയുന്നു ( അവഗാഹനപ്രക രണം) പാപിക്കും ഫലം കിട്ടും എങ്കിൽ, അവി ശ്വാസിക്കും ഫലം കിട്ടുമെങ്കിൽ എന്തിന് ഭക്തി, എന്തിനു സദാചാരം, ഈ ചോദ്യത്തിന് വിശ്വാ സദേവി പറയുന്ന ഉത്തരം- പാപിയും അവി ശ്വാസിയും പാപം നീങ്ങി, സാധാരണ ഫലം അനുഭവിക്കുന്നു. വിശ്വാസിയായ സദാചാരി ഐഹികം മാത്രമല്ല അലൌകികമായ ഫലവും അനുഭവിക്കുന്നു. ഗംഗാസ്നാനം ചെയ്യുന്നവർ നാരായണനെ സ്മരിച്ചുവേണം ഗംഗയിൽ മുങ്ങുന്നത്. മന്ത്രോച്ചാരണമില്ലാതെ ഒറ്റ പ്രാവ ശ്യം മുങ്ങിയാലും കൂടി പാപമെല്ലാം പോകും. അതിന് കാലമോ മുഹൂർത്തമോ നോക്കേണ്ടതി ല്ല. ചിന്തകളെ വിമലമാക്കാനാണ് ഗംഗാസ്നാ നം. ഏതുകാലത്തും ഏതുദേശത്തും ഉള്ള എല്ലാ മനുഷ്യരേയും ഗംഗ പാപവിമുക്തമാക്കുന്നു.

ഗംഗയിൽ മുങ്ങുന്നതിനു മുമ്പ് ഗംഗാജലം ആച മിക്കുന്നു. ജലനിരപ്പിൽ ഇരുന്ന്, മുടി മുകളിലേ ക്ക് കെട്ടിവെച്ച്, കൈകൂപ്പി ശ്രദ്ധാപൂർവ്വമാണ് ആചമനം. പിന്നീട് കൈക്കുമ്പിൾ പശുച്ചെവി പോലെ പിടിച്ച് അതിൽ ജലം എടുത്ത് ജലത്തെ നോക്കി, 3 പ്രാവശ്യം ആചമിക്കുന്നു. ജലം ദേഹ ത്തിൽ 2 പ്രാവശ്യം തേക്കുന്നു. ആചമിക്കുന്നത് തള്ളവിരലിനു താഴെയുള്ള ജലഭാഗമാണ്. (ബ്ര ഹ്മതീർത്ഥം) ചെറുവിരലിനു താഴെയുള്ളത് ആചമിക്കരുത്. (കായതീർത്ഥം. ) വിരലറ്റത്തുള്ള

ഭാഗം പിതൃതീർത്ഥമാണ്. കായതീർത്ഥം പ്രജാ പതിക്കും (ലൌകികം) ബ്രഹ്മതീർത്ഥം ബ്രഹ്മത്തി നുമാണ്. യാജ്ഞവൽക്ക്യൻ ആചമിക്കുന്ന ബ്രാഹ്മണൻ അത് ഹൃദയം വരെ എത്തിക്കുന്നു, ക്ഷത്രിയൻ എത്തിക്കുന്നില്ല, താലുവിനപ്പുറം എത്തിക്കുന്നില്ല എന്നാണ്. സ്ത്രീകളും ശൂദ്രരും ചുണ്ടു മാത്രമേ ജലസ്പർശം ചെയ്യുന്നുള്ളു. നഖത്തിലെ ജലം ആചമിക്കരുത്. ആചമനസ മയത്ത് മുഖം വടക്കോട്ടോ കിഴക്കോട്ടോ അഭി മുഖമാവമം. മുടിയും കഴുത്തും മൂടിയാണ് ആചമിക്കേണ്ടത്. അശ്രദ്ധമായോ, ശബ്ദമുണ്ടാ ക്കിയോ നിന്നോ ആചമിക്കരുത്. ദേവലൻ പറയുന്നത്, കൈയും കാലും മണികണ്ഠം വരെയും കാൽമുട്ടുവരെയും കഴുകണമെന്നാ ണ്. ഗോഭിലൻ മുട്ടുവരെ ജലത്തിലിറങ്ങി വേണം കാലുകഴുകാനെന്ന് നിർദ്ദേശിക്കുന്നു. പൈതിനാശി പറയുന്നത് വെള്ളത്തിലിറങ്ങി നിന്ന് ആചമിച്ചവൻ മാനസികമായും, ജല ത്തിനപ്പുറത്ത് (കര) നിന്ന് ആചമിച്ചവൻ ശാരീ രികമായും ശുദ്ധി നേടുന്നു എന്നാണ്. വിശ്വാ സദേവി ഒരു കാൽ ജലത്തിലും ഒരു കാൽ കരയിലും വെച്ചുനിന്നാൽ മനസ്സും ശരീരവും ശുദ്ധമാവും എന്ന് പറയുന്നു. കാലു കഴുകിയ വെള്ളം ആരും ഒരു കാരണവശാലും കുടിക്ക രുതെന്നും വിശ്വാസദേവി പറയുന്നു. ജലം കുറവാണെങ്കിൽ അൽപ്പം ജലം മുകളിൽനിന്ന് എടുത്ത് കളഞ്ഞുവേണം ആചമനം. ചൂടുള്ള

ജലമാണെങ്കിൽ ആചമിക്കരുത്. ചെരിപ്പും തലേക്കെട്ടും അണിഞ്ഞ്, മുടി അഴിച്ചിട്ട് ആചമി ക്കരുത്. അശുദ്ധമായ ഒരു വസ്തുവും സ്പർശി ക്കരുത്. തർജ്ജനി, അനാമിക, മദ്ധ്യമ എന്ന് 3 വിരലുകൾ കൂട്ടിപ്പിടിച്ച് അധരം സ്പർശിക്ക ണം. മൂക്ക് തള്ളവിരലു കൊണ്ടും മോതിരവി രലു കൊണ്ടും സ്പർശിക്കണം. ചെറുവിരലും തള്ളവിരലും കൊണ്ട് നാഭി തൊടണം. കൈത്ത ലം കൊണ്ട് ഹൃദയവും. എല്ലാ വിരലും കൊണ്ട് ശിരസ്സ് തൊടണംവിരലറ്റം കൊണ്ടാണ് കൈകൾ തൊടേണ്ടത്. ഇപ്രകാരം ശരീരഭാഗങ്ങൾ തൊടു ന്നത് വായു, സൂര്യൻ മുതലായവരെ പ്രീതരാ ക്കാനാണ്. ആചമനം കൂടാതെ ചെയ്യുന്ന ക്രിയ പൂർ്ണഫലം തരില്ല. ദശമി, തൃതീയ,ത്രയോദളി തിഥികളിൽ ക്ഷത്രിയ, വൈശ്യ, ശൂദ്രന്മാർ (ക്രമ ത്തിൽ) ക്രിയകൾക്കായി സ്നാനം അനുഷ്ഠിക്കാ റില്ല. മാതാപിതാക്കൾ ജീവിച്ചിരിക്കെ, അമാ വാസി, നവമി തിഥിയിലും പുണ്യസ്നാനം ചെയ്യാറില്ല. പ്രതിപദക്ക് ചെയ്യുന്നത് പുത്ര നാശവും തൃതീയക്ക് ചെയ്യുന്നത് ഭാര്യാനാശ വും ദശമിക്ക് ചെയ്യുന്നത് ധനനാശവും ത്രയോ ദശിക്ക് ചെയ്യുന്നത് സർവ്വനാശവും വരുത്തും. ഇത് താഴെ പറയുന്ന കാര്യങ്ങളിൽ ബാധകമല്ലഃ- മകന്റെ ജന്മദിനം, ഗ്രഹങ്ങളുടേയോ സൂര്യന്റെ യോ രാശിമാറ്റം (സംക്രാന്തി). തീർത്ഥാടനസ്ഥല ത്ത് എത്തിയ തീർത്ഥാടകന് ഇതൊന്നും ബാധക മല്ല എന്ന് നേരത്തേ പറഞ്ഞു.

**ഗംഗയെ 7 പ്രാവശ്യം ആവാഹിക്കുന്ന മന്ത്രം-**

**വിഷ്ണോഃ പാദപ്രസൂനാസി വൈഷ്ണവീ വിഷ്ണുപൂജിതാ പാഹി നസ്വേനസസ്തസ്മാദാജന്മമരണാന്തികാത് ിഷ്ണുപാദ്ർഘ്യസംഭൂതേ ഗംഗേ ത്രിപഥഗാമിനീ ധർമ്മദേവീതി വിഖ്യാതേ പാപം മേ ഹര ജാഹ്നവീ   തിസ്രഃ കോട്യോർഘകോടീ ച തീർത്ഥാനാം വായുരബ്രവീത് ദിവി ഭുവ്യന്തരീക്ഷേ ച താനി തേ സന്തി ജാഹ്നവീ.**

**(മന്ത്രം പൂർണ്ണമായി ദ്വാരകാപത്തലത്തിലും കാണുന്നുണ്ട്) ബ്രഹ്മാ, വിഷ്മു, രുദ്ര, പ്രജാപതിമാർക്ക് അർഘം കൊടുക്കണം. ദേവയക്ഷനാഗഗൻധർവ്വാപ്സര,രാക്ഷസ, മൃഗപക്ഷി, വൃക്ഷ , വിദ്യാധര, ജലശയ, ആകാശചാരികൾക്കെല്ലാം അർഘ്യം കൊടുക്കുന്നു. ഉപവീതം ഇട്ടാണ് ദേവന്മാർക്ക് മന്ത്രസമേതം ബലി അർപ്പിക്കുന്നത്. കഴുത്തിലിട്ടാണ് (നിവീതം)  മനുഷ്യർക്ക്,ഋഷിമാർക്കും, ഋഷിപുത്രന്മാർക്കും. (സനക, സനാതന,സനന്ദന, കപില, ആസുരി, പഞ്ചശിഖൻ )വലത്തെ തോളിലൂടെ ഉപവീതമിട്ട്, ഇടത്തെ കാൽമുട്ട് ഭൂമിയിലൂന്നിയാണ് അഗ്നിഷ്വാ ത്തപിതൃക്കൾക്ക്( ഭൂമിയിൽ അഗ്നി പാലിക്കാതെ ജീവിച്ച പിതൃക്കൾ) , സൌമ്യന്മാർക്ക്,(അംഗിരസിന്റെ വംശത്തിലുണ്ടായ ക്ഷത്രിയർ)  ഹവിഷ്മാത്തുകൾക്ക്, ഊഷ്മപർക്ക്, സുകാലികൾക്ക്, ബർഹിഷ്വാ**

ത്തന്മാർക്ക് ആയ്യപന്മാർക്ക് നൽകുന്നത്. മാതൃപിതൃവംശപരമ്പരയിലെ എല്ലാ പിതൃക്കൾക്കും ജലം, എള്ള്, ചന്ദനം കുശപ്പുല്ല് കയ്യിൽ പിടിച്ചാണ് ജലം നൽകുന്നത്. കഴിഞ്ഞ ജന്മത്തിലും ഈ ജന്മത്തിലും ബന്ധുക്കളായ സകലർക്കും നീരു നൽകുന്നുണ്ട്. യേബാന്ധവാ ബാന്ധവാ വാ യോന്യജന്മനി ബാന്ധവാഃ തേ തൃപ്തിമഖിലാം യാന്തു..വസ്ത്രം മാറുന്നത് പരുത്തി, ചണ, കുടപം (നേപ്പാളകംബളം) ഇവയാകാം. അവ ചുവന്ന നിറം ആകരുത്. ചളി പിടിച്ചതും ആകരുത്.

അരി, പുഷ്പം ,എള്ള്, ജലം, ചന്ദനം ഇവയാൽ പത്മം ഇട്ട് സൂര്യാദികൾക്ക് പറയപ്പെട്ട മന്ത്രങ്ങളോടെ നൽകണം. സൂര്യനെ നമസ്കരിച്ച് , അരിയെ (അക്ഷത ആമതണ്ഡൂല) 3 വട്ടം പ്രദക്ഷിണം വെച്ച്, സ്വർണ്ണം സ്പർശിച്ച് വിഷ്ണു ക്ഷേത്രത്തിലേക്ക് പോകണം. വിഷ്ണുപുരാണം മാതാപിതാക്കൾ ജീവിച്ചിരിക്കുന്ന പക്ഷം ഇരു കൈകളാലും ജലം നിറച്ച് എടുത്ത് 7 പ്രാവശ്യം ( 3 ദേവന്മാർക്ക്, 3 ഋഷിമാർക്ക്, 1 പ്രജാപതിക്ക്) നിർദ്ദേശിക്കുന്നു. ഗംഗാസ്നാനശേഷം ഗംഗയെ ആരാധിച്ച് 5 പൂജ , ബലി , വിശേദേവയജ്ഞം ഇവ ചെയ്യുന്നു.

ഏതെങ്കിലും ശിവക്ഷേത്രത്തിന് ഒരു മൈൽ ചുറ്റളവിലുള്ള കുളം, പുഴ, കിണർ ഇവ ഗംഗ പോലെ പവിത്രമാണ്. ഈ സ്ഥലം മുഴുവനും

ദ്വാരകാപട്ടലം , ഗംഗാവാക്യാവലി . സ്ത്രീകളുടെ 2 കാവ്യങ്ങൾ.

ശിവക്ഷേത്രമെന്ന് അറിയുന്നു. അവിടെ സ്നാനം ചെയ്യുന്നവർക്ക് ഗംഗാസ്നാനഫലം ലഭിക്കും. ശിവക്ഷേത്രത്തിന് 5 മൈൽ ചുറ്റളവിലുള്ള സ്ഥലത്ത് മരണം സംഭവിച്ചാൽ ശിവനോട് താദാത്മ്യം പ്രാപിക്കുന്നു.(സ്കന്ദപുരാണം). ഭവിഷ്യപുരാണം ഒരു മൈലാണ് പറയുന്നത്. ലിംഗപുരാണം ശിവക്ഷേത്രത്തെ അഭിമുഖീകരിച്ച ജലാശയത്തിൽ 3 പ്രാവശ്യം കുളിച്ചാൽ ശിവതാദാത്മ്യം പറയുന്നു. (ശിവനാഡീസ്നാനം).

ആചാരാവശ്യങ്ങൾക്കുള്ള കാലഗണനം നാലു വിധമാണ്. സൌരം, ചാന്ദ്രം, സാവനം, നാക്ഷത്രം. ചന്ദ്രമാഃ കൃഷ്ണപക്ഷാന്തേ സൂര്യേണാ സഹ യുജ്യതേ സന്നികർഷാദഥാരഭ്യ സന്നികർഷമഥാപരം. ചന്ദ്രാർക്കയോർബുധൈർമാസശ്ചാന്ദ്ര ഇത്യഭിധീയതേ

സാവനേ ച തഥാ മാസി ത്രിംശത് സൂര്യോദയാഃ സ്മൃതാഃ ആദിത്യരാശിഭോഗേന സൌരമാസഃ പ്രകീർത്തിതഃ 12 രാശിഭാഗം 12 മാസം. ഓരോ രാശിയിലും സൂർൻ 1 മാസം തങ്ങും. സർവ്വർക്ഷപരിവർത്തനം നക്ഷത്രം ചെയ്യുന്നു.പല ആചാരാനുഷ്ഠാനങ്ങൾക്കും ചാന്ദ്രതിഥികളാണ് ഉപയോഗിക്കുന്നത്. കൃഷ്ണാഷ്ടമി, പൌർണ്ണമി, ഗ്രഹണദിനം എന്നിവയിലെ ഗംഗാസ്നാനം വിശിഷ്ടമാണ്. മാഘം, കാർത്തിക, വൈശാഖങ്ങളിലെ പൌർണ്ണമിസ്നാനം പ്രത്യേകിച്ചും വിശിഷ്ടം. ഭാദ്രപദശുക്ലഷഷ്ഠി ഇതുപോലെ

ദ്വാരകാപട്ടലം , ഗംഗാവാക്യാവലി . സ്ത്രീകളുടെ 2 കാവ്യങ്ങൾ.

പ്രധാനമാണ്. (പുണ്യകാലസ്നാനം) സ്മൃതികൾ മാഘത്തിലെ ശുക്ലപക്ഷസപ്തമിയിലെ പ്രഭാതത്തിൽ ഗംഗാസ്നാനം ചെയ്യുന്നത് 100 സൂര്യഗ്രഹണത്തിലെ സ്നാനഫലം തരുമെന്ന് പറയുന്നു( മാഘസപ്തമിസ്നാനം). നന്ദാതിഥിയിൽ ഗംഗാസ്നാനം ചെയ്യുന്നവർ സകലപാപവുക്തി നേടി, മരണശേഷം നാരായണന്റെ വലത്തുവശത്ത് സ്ഥാനം ലഭിക്കുന്നു. നന്ദാതിഥി 1, 6, 11 തിഥികളാണ്. (കൃഷ്ണ, ശുക്ലപക്ഷതിഥികൾ. നന്ദാദിസ്നാനം)

യുഗാദിയിൽ എള്ളു ചേർത്ത് പിതൃക്കൾക്ക് ശ്രാദ്ധം ഊട്ടിയാൽ 1000 വർഷം ഊട്ടിയ ഫലമാണ്. യുഗാദിയിലെ സ്നാനസമയത്ത് നാലു യുഗത്തിലെ പിതൃക്കളും സന്നിഹിതരാണ്. യുഗാദ്യ എന്ന് പറയുന്ന തിഥികൾഃ- 1. വൈശാഖത്തിലെ ശുക്ലപക്ഷതൃതീയ, 2. ഭാദ്രത്തിലെ കൃഷ്ണപക്ഷത്രയോദശി, 3. കാര്ത്തികയിലെ ശുക്ലരക്ഷനവമി, 4. മാഘത്തിലെ അമാവാസ്യ. (യുഗാദ്യസ്നാനം)

മന്വാദിതിഥികളിലെ ഗംഗാസ്നാനവും ഇതുപോലെ മഹത്തായ ഫലം തരും. മന്വാദിതിഥികൾഃ- ആശ്വിനത്തിലെ ശുക്ലപക്ഷനവമി, കാർത്തികയിലെ നവമി, ചൈത്രഭാദ്രപദങ്ങളിലെ തൃതീയ, ഫാൽഗുനം അമാവാസി, പൌഷം ഏകാദശി, മാഘസപ്തമി, ആഷാഢദശമി, ശ്രാവണത്തിലെ കൃഷ്ഷാഷ്ടമി, ആഷാഢപൌർണ്ണമി, കാർത്തിക,

ഫാല്ഗുന, ചൈത്ര, ജ്യൈഷ്ഠപൌർണ്ണമികൾ. ഗംഗയിൽ 3 മാസം തുടർച്ചയായി സ്നാനം ചെയ്ത ഫലം ഇത് തരും. ദിനക്ഷയത്തിൽ ഗംഗാസ്നാനം ചെയ്താൽ സാധാരണ ഗംഗാസ്നാനത്തേക്കാലും 1000 മടങ്ങ് ഫലം കിട്ടും. സാവന ദിനത്തിൽ 3 തിഥി വരുന്നതാണ് ദിനക്ഷയം. പുഷ്യം(പൂയം) പിതൃനക്ഷത്രമാണ്. അന്ന് ഗംഗാസ്നാനം ചെയ്യുന്നത് എല്ലാ പൂർവ്വികർക്കും മുക്തി കൊടുക്കും. ജന്മനക്ഷത്രത്തിൽ സ്നാനം ചെയ്താലും ഇതാണ് ഫലം. ശതാഭിഷം(ചതയം) നക്ഷത്രയോഗമുള്ള ദിവസം സ്ത്രീകൾ ഗംഗസാനാനം ചെയ്യരുതെന്ന് പറയുന്നു. അത് വിധവായോഗം ഉണ്ടാക്കും. 7 ജന്മത്തേക്ക് നിർഭാഗ്യം ഉണ്ടാവും. അമാവാസ്യ, ഞായറാഴ്ച, അഥവാ മൃഗശിരസ്സ് , വ്യതീപാതം ഇവ ചേർന്ന ദിവസം സ്നാനം ചെയ്താൽ സകല പിതൃക്കളും മുക്തരാവും. ശ്രാവണനക്ഷത്രം ദ്വാദശിഇവ ചേർന്ന ദിനം, പുഷ്യം അഷ്ടമി ചേർന്ന ദിനം ആർദ്ര ചതുര്ദ്ദശി ചേർന്ന ദിനം ഇവ മഹത്തായ ഫലം തരും . കൃഷ്ണ്ഷ്ടമിക്ക് ആർദ്ര നക്ഷത്രം വന്നാൽ മഹാഫലം ലഭിക്കും. ഇതുപോലെ പല തിഥിനക്ഷത്രങ്ങളും വിശ്വാസ ദേവി ഗംഗാസ്നാനത്തിനായി പറയുന്നു. ചിലത്:-കൃഷ്ണാഷ്ടമി, കൃഷ്ണചതുർദ്ദശി ഇവ ശനിയോ ചൊവ്വയോ വരുന്നത്, സപ്തമി ഞായറാഴ്ച , ചതുർത്ഥി ചൊവ്വ, അഷ്ടമി വ്യാഴം വരുന്നത്, അമാവാസി തിങ്കളാഴ്ച പ്രഥമയോ

ദ്വാരകാപട്ടലം , ഗംഗാവാക്യാവലി . സ്ത്രീകളുടെ 2 കാവ്യങ്ങൾ.

ചതുർദ്ദശിയോ ആയി വരുന്നത്, ഇതെല്ലാം നല്ല താണ്. അവസാനം പറഞ്ഞത് 1000 പശുക്കളെ ലഭിക്കുന്ന യോഗമാണ്. (യോഗസ്നാനം)

ജ്യൈഷ്ഠത്തിലെ ശുക്ലപക്ഷമശമി ഹസ്തം നക്ഷ ത്രത്തിൽ വരുന്ന ദശഹര 10 പാപങ്ങളെ ഹരി ക്കും. കായികവും വാചികവും മാനസികവു മാണ് ഈ പാപങ്ങൾ. കായികം- മറ്റുള്ളവരുടെ വസ്തു അപഹരിക്കുക, ഹിംസ, അന്യസ്തീയു മായി സംഗമം. ( 3 എണ്ണം). വാചികം - പരുത്ത ഭാഷ ഉപയോഗിക്കുക, നുണ, ഏതെങ്കിലും പരാ മർശത്തെ വളച്ചൊടിച്ച് പ്രചരിപ്പിക്കുക, യാ തൊരു കാരണവുമില്ലാതെ ദോഷം പറയുക (4 എണ്ണം). മാനസികം- മറ്റുള്ളവരെ പറ്റി ദുഷിച്ച വിചാരം ഉണ്ടാവുക, അവരെ ദുഷിച്ച് പറയാ നുള്ളതോ ഉപദ്രവിക്കാനുള്ളതോ ആയ  വിചാ രം ഉണ്ടാവുക, അശ്രദ്ധമായി അപവാദം വിചാ രിക്കുക. (3 എണ്ണം) ദശഹരനാളിലാണ് ഗംഗ മേരുവിൽനിന്ന് ഭൂമിയിലേക്ക് പ്രവഹിച്ചത്. ദശഹരനാളിൽ നക്ഷത്രദോഷം നോക്കേണ്ടതില്ല. ഗരുഡപുരാണപ്രകാരം ദശഹരക്ക് ഏതു നക്ഷത്രമായാലും 10 പാപവും ഗംഗാസ്നാനം നശിപ്പിക്കും. എന്നാൽ പാപമുക്തി മാത്രമല്ല, അശ്വമേധയാഗഫലം കൂടി സങ്കൽപ്പിക്കണം. ദക്ഷിണായന, ഉത്തരായനസംക്രാന്തികൾ, വിഷുവസംക്രാന്തികൾ, ഷഡശീതു, വിഷ്ണുപദി ഇവയും ഗംഗാസ്നാനത്തിന്

ഏറ്റവും ഉചിതമാണ്. ദക്ഷിണായനം ശ്രാവണത്തിലും ഉത്തരായനം മാഘത്തിലും വരും. വിഷുസംക്രാന്തി കാർത്തിക, വൈശാഖമാസങ്ങളിലാണ്. ഷഡശീതി എന്നത് പൌഷ,ആഷാഢ, ആശ്വിന, ചൈത്രസംക്രാന്തികളാണ്. വിഷ്ണുപദി, ജൈഷ്ഠ, ആഗ്രഹായന, ഫാൽഗുന, ഭാദ്രപദ സംക്രാന്തികളാണ്. (സംക്രാന്തിസ്നാനം)

ഗംഗയിൽ 1 മാസക്കാലം കുളിച്ചാൽ ബ്രാഹ്മണ സ്ഥാനത്തും, 6 മാസം കുളിച്ചാൽ വിഷ്ണുസ്ഥാനത്തും ജീവിക്കും. മാഘ, ഫാൽഗുനമാസങ്ങളിൽ ഗംഗയിൽ പ്രഭാതസ്നാനം ചെയ്താൽ ആനന്ദം ലഭിക്കും. മാഘത്തിൽ പ്രത്യേകിച്ചും പ്രഭാത സ്നാനം ചെയ്താൽ സകലപാപനിവാരണം ലഭിക്കും. ഗ്രഹണദിവസത്തെ ഗംഗാസ്നാനവും പറയുന്നുണ്ട്. അന്ന് ജന്മനക്ഷത്രമാണെങ്കിൽ ഗ്രഹണബിംബത്തെ നോക്കരുത്. ചന്ദ്രഗ്രഹണം തിങ്കളാഴ്യും സൂര്യഗ്രഹണം ഞായറാഴ്ചയും വന്നാൽ 1000 മടങ്ങ് ഫലം ഗംഗാസ്നാനം കൊണ്ട് ലഭിക്കും. എന്തെങ്കിലും അശുദ്ധി ഉള്ള ദിവസം ഗ്രഹണസ്നാനം ചെയ്യരുത്. (ശ്രാദ്ധം ചെയ്യരുത്)

ചൈത്രത്തിലെ കൃഷ്ണചതുർദ്ദശി ശതാഭിഷത്തിൽ വന്നാൽ ഗംഗാസ്നാനം 1000 സൂര്യഗ്രഹണ സ്നാനതുല്യമാണ്. അത് ശനിയാഴ്ച കൂടിയാണെങ്കിൽ മഹാവാരുണി എന്നാണ് വിളിക്കുക. മഹാവാരുണിക്ക് ചില മംഗളമുഹൂർത്തങ്ങൾ

ദ്വാരകാപട്ടലം , ഗംഗാവാക്യാവലി . സ്ത്രീകളുടെ 2 കാവ്യങ്ങൾ.

ഗ്രഹണവേളയിൽ ഉണ്ടാവുന്നതിനെ മഹാ മഹാ വാരുണി എന്ന് പറയും. മഹാവാരുണി യിലും മഹാമഹാവാരുണിയിലുമുള്ള വാരുണ്യാദിസ്നാനം മഹത്തരഫലം തരും. മറ്റൊന്ന് മഹാജ്യൈഷ്ഠിയാണ്. ബ്രഹ്മപുരാണം പറയുന്നു:- ഐന്ദ്രേ( ജ്യേഷ്ഠായാം )ഗുരുഃ രാശീ ചൈവ പ്രാജാപത്യേ (രോഹിണ്യാം) രവിസ്ത ഥാ. പൂർണ്ണിമാ ഗുരുവാരേണ മഹാജ്യൈഷ്ഠീ പ്രകീർത്തിതാ.

വ്യാഘ്രഭൂതി അനുരാധാസ്ഥചന്ദ്രേപി എന്ന് പറയുന്നു. രാജമാർത്താണ്ഡത്തിൽ ഭോജ രാജാവ്:- ജ്യൈഷ്ഠേ സംവത്സരേ ചൈവ ജ്യൈഷ്ഠമാസസ്യ പൂർണ്ണിമാ ജ്യൈഷ്ഠാമേന സമായുക്താ മഹാജ്യൈഷ്ഠീ ഭവേതദാ. ഇതേ മഹദ്ഫലം ശിവക്ഷേത്രത്തിനടുത്ത് പടിഞ്ഞാട്ടോ വടക്കോട്ടോ ഒഴുകുന്ന നദീതീരത്ത് ചെയ്താലും ലഭിക്കും. ശിവസന്നിഹിതഗംഗാസ്നാനം, പശ്ചി മവാഹിനീഗംഗാസ്നാനം . , കേരളത്തിലെ എല്ലാ നദിയും പടി ഞ്ഞാട്ടാണ് ഒഴുക്ക്. തൃക്കൂരിലെ മണലാർ കുറച്ച് ഭാഗം തെക്കുവടക്കായി ഒഴു കുന്നുണ്ട്.

ഒറ്റക്കൈ കൊണ്ടോ ഇരുമ്പുപാത്രം കൊണ്ടോ, മൺപാത്രം കൊണ്ടോ നീലവസ്ത്രം ധരിച്ചോ ശ്രാദ്ധം അനുഷ്ഠിക്കരുതെന്ന് പറയുന്നു.കയ്യി ൽകുശപ്പുല്ലോ സ്വർണ്ണമോ വെള്ളിയോ ധരി ക്കാം. 9 തലമുറ വരെയുള്ള പിതൃക്കൾക്ക് 3

കുമ്പിൾ സമർപ്പിക്കണം. എള്ള് ഇല്ലെങ്കിൽ, ജലവും സ്വർണ്ണവും വെള്ളിയും, അഥവാ കുശപ്പുല്ലു മാത്രം മതി.

ജപിക്കാൻ അധികം ഉയരത്തിലോ അധികം താഴ്ചയിലോ അല്ലാത്ത ശുദ്ധമായ സ്ഥാനം വേണം. സ്പടികം, രുദ്രാക്ഷം, ജീവപുത്രികാ ഇവ ഉപയോഗിക്കാം. ഉപാംശു (അൽപ്പം മാത്രം കേൾക്കുന്നത്) അഥവാ മൌനമായ മാനസിക ജപം ഇവയാണ് നല്ലത്. തല കുലുക്കുകയോ പല്ല് കാട്ടുകയോ കാൽ കാലിന്മേൽ അമർത്തുകയോ ചെയ്യരുത്. മനസ്സ് ചിന്തകളിൽനിന്ന് മുക്തമാവണം. നനഞ്ഞ തുണി ഉടുത്ത് ജപിക്കരുത്. ഒന്നുകിൽ ഗംഗാനാമം അല്ലെങ്കിൽ നാരായണനാമം (ഓം നമോ നാരായണായ, ഓം നമോ ഭഗവതേ വാസുദേവായ) എന്ന് ജപിക്കണം. ഏകപുത്രനേയോ, മറ്റൊരാൾക്ക് വാഗ്ദാനം ചെയ്ത വസ്തുവിനേയോ ഒഴികെ മറ്റെല്ലാം ദാനം ചെയ്യാവുന്നതാണ്. ഉപയോഗിച്ചവയും അശ്രദ്ധമായി ഇട്ടവയും കേടു വന്നവയും ദാനം കൊടുക്കരുത്. ദാനം സ്വകാര്യമാവുന്നതാണ് നല്ലത്. പരസ്യമായി ചെയ്യരുത്. കിഴക്കോട്ട് തിരിഞ്ഞിരുന്ന് , ഉദകപൂർവ്വം ദാനം ചെയ്യണം. ദദാനി എന്ന് ഉച്ചരിക്കണം. ദേവന്മാർക്ക് അരിയും ബ്രാഹ്മണർക്ക് പശുദ്ദാനവും ഉത്തമമാണ്.

പിന്നീട് വിശ്വാസദേവി ദീപത്തെ പറയാനാരംഭിക്കുന്നു. 7 തരം ദീപമുണ്ട്. നെയ്യ്, എള്ളെണ്ണ,

കടുകെണ്ണ, പുല്ലെണ്ണ , വെളിച്ചെണ്ണ ഇവ പകർന്നത് ശുദ്ധമാണ്. കൊഴുപ്പ്, മജ്ജ, ഇവ പകർന്ന് കത്തിച്ചത് അശുദ്ധവും. കണ്ണിനു സുഖപ്രദവും ശബ്ദമില്ലാത്തതുമാവണം നാളം. തിരി താമരനാളം, കുശപ്പുല്ല്, ചണ, പരുത്തി ഇവ കൊണ്ടാവാം. അശുദ്ധമായ കീറത്തുണി കൊണ്ട് പാടില്ല. ഈശ്വരനു മുമ്പിൽ കത്തിച്ചത് കെടുത്തരുത്. ദീപം കാണിക്കുന്നത് സൌന്ദര്യം, പ്രകാശം, ഭാഗ്യം ഇവ തരുന്നു. മലശിഖരങ്ങളിലും നദീതീരങ്ങളിലും വൃക്ഷച്ചുവടുകളിലും പശുത്തൊഴുത്തിലും കാട്ടിലും ദീപം വെക്കണം. (ദീപദാനം) ധൂപാദിദാനം നല്ല സുഗന്ധമുള്ളതാവണം. മൂക്കിനും കണ്ണിനും സുഖം തരണം. കൊഴുപ്പോ മജ്ജയോ അതിലുണ്ടാവരുത്. ധൂപം കാണിക്കും മുമ്പ് അതിനെ മണത്തുനോക്കരുത്. നിലത്തോ സീറ്റിലോ കുടത്തിലോ അത് വെക്കരുത്. അതിനുള്ള പാത്രത്തിൽത്തന്നെ വെക്കണം. സുഗന്ധദ്രവ്യം സമര്പ്പിച്ചാൽ സ്വർഗ്ഗവും, ധാന്യം അർപ്പിച്ചാൽ വിഷ്ണുലോകവും എള്ള് അർപ്പിച്ചാൽ ശിവലോകവും ലഭിക്കും. ഗംഗക്ക് അർപ്പിച്ചാൽ ധനം ലഭിക്കും. വികലാംഗരേയും കണ്ണില്ലാത്തവരേയും രോഗികളേയും ദരിദ്രരേയും വൃദ്ധരേയും സ്വന്തം ബന്ധുക്കളെപ്പോലെ പരിചരിക്കണം. അർഹർക്ക് സ്വർണ്ണം ദാനം ചെയ്യണം. ഗംഗാതീരത്ത് തോട്ടം ഈശ്വരന് അർപ്പിച്ചാൽ മരണശേഷം ഏതു മൂർത്തിക്ക് അർപ്പിച്ചുവോ ഈ ഈശ്വരപ്രാപ്തി ലഭിക്കും.

ദ്വാരകാപട്ടലം , ഗംഗാവാക്യാവലി . സ്ത്രീകളുടെ 2 കാവ്യങ്ങൾ.

ഗംഗയിൽ പിതൃപിണ്ഡം അർപ്പിക്കുന്നത് നെയ്യും ശർക്കരപ്പാവും തേനും ചേർത്താണെങ്കിൽ പിതൃക്കളെ ദീർഘകാലം സന്തോഷിപ്പിക്കും. ദാനം സമർപ്പിച്ച ശേഷം അതിനെച്ചൊല്ലി സങ്കടം അരുത്. ബഹുമാനം ഇല്ലാതെ ദാനം ചെയ്യുന്നത് രാക്ഷസദാനവും, കോപത്തോടെ ചെയ്യുന്നത് പൈശാചദാനവും പുഛത്തോടെ ചെയ്യുന്നത് താമസദാനവുമാണ്.ഒന്നിനുപകരം മറ്റൊന്ന് ദാനം ചെയ്യുന്നത് ആസുരദാനമാണ്. ഇവ നല്ല ഫലം തരില്ല. (പായസദാനം).

ഗംഗാതീരത്ത് ക്ഷേത്രം നിർമ്മിക്കുന്നത് വലിയ പുണ്യമാണ്. ശിവലിംഗം സ്ഥാപിക്കുന്നത് മരണശേഷം ശിവലോകം തരും.വിഷ്ണു, സൂര്യ, ദുർഗ്ഗ ഇവരുടെ ക്ഷേത്രനിർമ്മാമവും അപ്രകാരം ഫലം തരും. ശിവക്ഷേത്രം മരം, ഇഷ്ടിക, കല്ല് ഇവകൊണ്ടാണ് ഉണ്ടാക്കേണ്ടത്. തകർന്നു കിടക്കുന്ന ക്ഷേത്രം പുനരുദ്ധരിക്കുന്നതും പുണ്യഫലം തരും. ഈശ്വരന് സമർപ്പിക്കുന്ന പൂക്കൾ മണത്തുനോക്കുകയോ ഉപയോഗിക്കയോ അരുത്. (ശിവലിംഗാദിസ്ഥാപനം.) അക്ഷയതൃതീയഃ- വൈശാഖത്തിലെ ശുക്ലതൃതീയക്ക് പശുദ്ദാനവും നെയ്യ് ദാനവും ചെയ്താൽ 1000 സൂര്യപ്രഭ ലഭിക്കും.(സാമാന്യദാനം, ഘൃതദാനം. ) രുദ്രലോകം പ്രാപി ക്കും, മുക്തി ഫലം. മാൻതോലിൽ വേണം ശർക്കരപ്പാവുകൊണ്ടുള്ള ഗോദാനം. (ഗുഡാധേനുദാനം) അടുത്ത് സ്വന്തം

**അമ്മ ഉണ്ടാവണം. അമ്മ മുഖം കിഴക്കോട്ടും കാൽ വടക്കോട്ടും തിരിച്ച് വെക്കണം. അമ്മയെ 8000 തോല ഗുഡം കൊണ്ടും കുട്ടിയെ 4000 തോല കൊണ്ടും ഉണ്ടാക്കണം. അവയുടെ വായ് നെയ്യും, ചെവി ചിപ്പിയും, കാൽ കരിമ്പും കണ്ണ് മുത്തും , മേലെ വെള്ളക്കമ്പിളിയും, പൂഞ്ഞ ചെമ്പും രോമം വെള്ളക്കവിടിയും പുരികം പവിഴവും വാൽ പട്ടും കൃഷ്മമണി മരതകവും കൊമ്പ് സ്വർണ്ണവും കുളമ്പ് വെള്ളിയും മൂക്ക് സുഗന്ധം നിറച്ച്കരണ്ഡവും (മുളക്കഷ്ണം) ആകണം. , ഇപ്രകാരം ദാനം ചെയ്യാനുള്ള പശു ക്കൾ 9 വിധം ഉണ്ട്. (ഒരു ഭാരം 2000 പലമാണ്. ഒരു പലം 4 തോല തൂക്കം വരും) സാമാന്യദാ നത്തെയാണ് കപിലദാനം എന്ന് പറയുന്നത്. തവിട്ടുനിറമുള്ള പശുവിനെ ദാനം ചെയ്താൽ പിതൃക്കൾക്ക് സ്വർഗ്ഗം ലഭിക്കും.**

**429 ചതുരശ്രഅടി ഭൂമി ഗംഗാതീരത്ത് ദാനം ചെയ്താൽ ഈശ്വരലോകത്ത് സന്തോഷപൂർവ്വം വസിക്കാനും സപ്തദ്വീപചക്രവർത്തിയാകാും കഴിയും. സകല പിതൃക്കളേയും ഇതിനാൽ സംരക്ഷിക്കുന്നു. ഈ ഭൂമിയെ ഗോചർമ്മമെന്ന് വിളിക്കുന്നു. ഗംഗാതീരത്ത് വൈശാഖത്തിലെ ശുക്ലപക്ഷതൃതീയക്ക് (അക്ഷയതൃതീയ) 100 പശുവിനും ഒരു കാളക്കും നിൽക്കാവുന്ന സ്ഥലം ദാനം ചെയ്താൽ അടുത്ത ജന്മത്തിലെങ്കിലും രാജാവാകും. ഭാഗ്യത്തിന് അതിരുണ്ടാവില്ല.**

രത്നനിർമ്മിതമായ വിമാനത്തിൽ ശിവലോകം പ്രാപിച്ച് മുക്തി നേടും. ഇതേ ദിനം സ്വർണ്ണം ദാനം ചെയ്താലും ശിവലോകപ്രാപ്തിക്ക് ഭാഗ്യം ലഭിക്കും. (അക്ഷയതൃതീയക്ക് സ്വർണ്ണം വാങ്ങാനല്ല, ദാനം ചെയ്യാനാണ് പറയുന്നതെന്ന് ശ്രദ്ധിക്കുക).

96 കൈക്കുമ്പിൾ ഇരട്ടി ശാലിനെല്ലരിയോട് 4 തോല തേനും നെയ്യും ചേർക്കുക. ഓം ഗംഗാ യൈ എന്ന് ജപിച്ച് ഗംഗക്ക് അർപ്പിക്കുക. ഗോതമ്പ്, മധുരം, സ്വർണ്ണം, വെള്ളി, ചന്ദനം , കർപ്പൂരം, കുങ്കുമം, സുഗന്ധദ്രവ്യം, ഗുഗ്ഗുലം, വില്വപത്രം, ദൂർവ്വാ, ഗോരോചനം, നീലത്താമര ഇവ ഓരോ പൌർണ്ണമിക്കും അമാവാസ്യക്കും പാതിരാത്രി , ഒരു വർഷം ഇപ്രകാരം അർപ്പി ക്കുക. ഓരോ അർപ്പണത്തിലും ഓം ഗംഗായൈ വിശ്വമുഖായൈ എന്ന് ജപിക്കുക. ഭക്തിപൂ ർവ്വം 108 പ്രാവശ്യം ചെയ്ത് ഉപവാസം അവ സാനിപ്പിക്കുക. ഒരു വർഷക്കാലം കഴിഞ്ഞ് സർവ്വകാമപ്രാപ്തി ഫലം. പ്രത്യേകിച്ച് ആഗ്ര ഹമില്ലാത്തവർക്ക് മുക്തി ലഭിക്കും.

മാഘമാസം പകൽ ഉപവസിച്ച് രാത്രി അരവയറായി ഒരിക്കലെടുക്കണം. എന്നും സമർപ്പണം ചെയ്യണം. അതിന് അരിയും പരിപ്പും ചേർത്ത് കൃശരി (കിച്ചടി) പലാശപത്രത്തിലെടുത്ത് ധർമ്മരാജാവിന് കൊടുക്കുന്നു. ദേവിക്കും വേറെ കൊടുക്കണം.

**14ആം ദിനം മുഴുവനായി ഉപവസിച്ച് എള്ള് പൌർണ്ണമിനാൾ ശിവലിംഗത്തിൽ അർപ്പിക്കുന്നു. എള്ള് ഗംഗാജലത്തിൽ കുതിർത്ത് പാലും തേനും ചേർത്ത് താമര കൊണ്ട് പൂജിക്കണം. സ്വർണ്ണത്താമര ആയാലും മതി. ഒരു മാസം മുഴുവനും ഈ ആരാധന വേണം. വൈശാഖശുക്ലപക്ഷത്തിലെ ചതുർദ്ദശി വൈകുന്നേരം ശിവനെ 5 വസ്തുക്കളാലാണ് ആരാധിക്കേണ്ടത്. വേവിച്ച ശാലീനെല്ലരി, പശുവിൻപാൽ ഇവ ചേർത്തത് ഭക്ഷിക്കണം. വടവൃക്ഷശാഖ കൊണ്ട് പല്ല് തേക്കണം. ഗംഗാതീരത്ത് ശിവലിംഗത്തിനടുത്ത് ഉറങ്ങണം. പ്രഭാതത്തിലുണർന്ന് വിഹിതമായ രീതിയിൽ ഗംഗാസ്നാനം ചെയ്യണം. ഇഹപരസുഖത്തിനും മോക്ഷത്തിനുമായി സങ്കൽപ്പിക്കണം. ഉപവസിച്ച് രാത്രി ഉറക്കം ഒഴിക്കണം. ശിവലിംഗത്തെ 432 തോല നെയ്യ് കൊണ്ട് കുളിപ്പിക്കണം. പഞ്ചോപചാരം ചെയ്യണം. വസ്ത്രം, പുഷ്പം, ചന്ദനം, സ്വർത്താലലങ്കരിച്ച കാള ഇവ സമർപ്പിക്കണം.**

**വൈശാഖശുക്ലദശമിക്ക് ഹസ്തം നക്ഷത്രം കൂടി വന്നാൽ ആരാധകർ ഗംഗാതീരത്ത് ഉറക്കം ഒഴിച്ചിരുന്ന് ഗംഗയെ പുഷ്പം, സുഗന്ധം മുതലായവയാൽ പൂജിച്ച്, സ്നാനം ചെയ്ത് 10 പ്രസൃതി (കുമ്പിൾ) എള്ളും നെയ്യും കയ്യിലെടുത്ത് ഗംഗയിലേക്ക് അർപ്പിക്കണം. 10 ശർക്കരയച്ചും അർപ്പി**

ക്കണം. ഗംഗയുടെ ബിംബം സ്വർണ്ണത്തിലോ വെള്ളിയിലോ നിർമ്മിച്ച് താമരയോ സ്വസ്തികമോ ചിഹ്നത്തിൽ ഗംഗാതീരത്തുവെച്ച് പൂജിക്കണം. നാരായണ, ശിവ, ബ്രഹ്മാ, സൂര്യ, ഭഗീരഥ, ഹിമാലയങ്ങളെ സുഗന്ധപുഷ്പങ്ങളാൽ ആരാധിക്കണം. 10 പശുക്കളേയും 480 ഇരട്ടി കുമ്പിൾ ഗോതമ്പോടെ ദാനം ചെയ്യണം. ഗംഗയിലെ ജലജന്തുക്കളായ മത്സ്യം, കൂർമ്മം, മുതല ഇവയെ പൂജിക്കണം. ഇവക്കെല്ലാം ഭക്ഷണം കൊടുക്കണം. തനിക്കും സകല പിതൃക്കൾക്കും ഫലപ്രദമാണ് ഈ ചടങ്ങ്.

പുണ്യസ്ഥലത്തെത്തിയ ഉടനെ തീർത്ഥാടകൻ ശ്രാദ്ധം ചെയ്യണം. അരി കിട്ടിയില്ലെങ്കിൽ ജലവും പൂവും മതി. പിതാവിന്റെ ഭാഗത്തുനിന്ന് 3 തലമുറക്കും, മാതാവിന്റെ ഭാഗത്തുനിന്ന് 3 തലമുറക്കും ശ്രാദ്ധം ചെയ്യണം. സകല തലമുറകളും രക്ഷ പ്രാപിക്കും. വിശ്വാസദേവി ശ്രാദ്ധത്തിൽ ഉപയോഗിക്കേണ്ട വസ്തുക്കളെ വിശദമായി പ്രതിപാദിക്കുന്നു. ശ്രാദ്ധത്തിൽ കമ്പിളിവസ്ത്രം, പട്ട്, പരുത്തി ഇവ ദാനം ചെയ്യാം. ഇവ നല്ലതും കീറാത്തതും ആവണം. പഴയതും അറ്റം പിഞ്ഞിയതും കേടുവന്നതും ദാനം ചെയ്യരുത്. മാങ്ങ, മാതളനാരങ്ങ, നാരങ്ങ, ആമലകീഫലം, നാളികേരം ഇവ നൽകാം. ഉപ യോഗിക്കാൻ പാടില്ലാത്തവഃ പന, കരുണ, കാകോലം, ശതാവരി, അർജ്ജുനം, ചെറുനാരങ്ങ, ബഹു

ബീജം (സീതാപ്പഴം). കയ്പ്പ്,ചവര്പ്പ്, അല്ലരുചി ഇവയുള്ള പഴങ്ങൾ ഉപയോഗിക്കരുത്. ഗോത മ്പ് , അരി, എള്ള്, ഓട്സ്, പയർവർഗ്ഗം, പരിപ്പ് ഇവ കൊടുക്കാം. ശ്യാമാകം, കടുക്, നവരനെല്ല്, ഹസ്തിശ്യാമാകം, പ്രിയംഗു ഇവ കൊടുക്കാം. രാജമാഷപ്പയറ്, മസൂര, കരദൂഷക, വിപ്രുഷ, കോദ്രവം, മർക്കടം, എരുമപ്പാല്, ഒറ്റക്കുളമ്പുള്ള ജീവിയുടെ പാൽ, കഴുതപ്പാൽഇവ അശുദ്ധി ഉള്ളവയാണ്. ശർക്കര, പഞ്ചസാര, പശുവി ൻപാൽ, തൈർ, നെയ്യ്, എള്ളെണ്ണ, സൈന്ധവല വണം(, കാലശാകം, തല്ലുലീയം, വാസ്തൂകം, മൂലകം , കാട്ടുപച്ചക്കറികളെന്നിവ ശ്രാദ്ധത്തിന് ഉപയോഗിക്കാം. ചെമ്പകം, മല്ലിക, മാലതി, ജാതി, മാമ്പൂ, അശോകം എന്നീ പൂക്കൾ ഉപയോഗിക്കാം. ശെഫാലിക, തഗര, കേതകി, യൂഥിക, താമര, തുളസി, ഇവ ശ്രാദ്ധത്തിന് ഉത്തമം. സുഗന്ധത്തിന് ചന്ദനം , അലോ, കുങ്കുമം, കുഷ്ഠ, ഡടാമാംസി, കാളകം, ജാതിപത്രം, മുസ്താകം, ഇവ ഉപയോഗിക്കാം. പിതൃശ്രാദ്ധത്തിന് മാസം ഉപയോഗിക്കുന്നതിനെ പറ്റി വിശ്വാസദേവി പറയുന്നത്ഃ- ഭക്ഷണം കൊ ടുത്താൽ പിതൃക്കൾ 1 മാസത്തേക്ക് തൃപ്തരാ വും, മത്സ്യം കൊണ്ട് 2 മാസത്തേക്കും, മാംസം കൊണ്ട് 3 മാസത്തേക്കും മുയലിനെക്കൊണ്ട് 4 മാസത്തേക്കും പക്ഷിമാസം കൊണ്ട് 5 മാസത്തേ ക്കും 6 മാസത്തേക്ക് പന്നിയാലും 7 മാസത്തേക്ക് ആട്ടുമാംസത്താലും 8 മാസത്തേക്ക് എന എന്ന

കലമാൻമാംസത്താലും 9 മാസത്തേക്ക് രുരു എന്ന മാൻമാംസത്താലും 10 മാസത്തേക്ക് ഗയാലിനാലും 11 മാസത്തേക്ക് മാംസത്താലും തൃപ്തരാകുമെങ്കിൽ, 1 വർഷത്തേക്ക് തൃപ്തി വരുന്നത് അരികൊണ്ടുള്ള പിണ്ഡത്താലാണ്. എള്ളും ശർക്കരപ്പാവും തേനും ചേർത്ത പിണ്ഡം വെച്ചാൽ ശാശ്വതതൃപ്തി കിട്ടും (പിന്നെ പിണ്ഡം വെക്കേണ്ടതില്ല). ഗംഗാതീരത്ത് വെച്ച് ഈ പിണ്ഡദാനം ചെയ്താൽ എല്ലാ പൂർവ്വീകരും സ്വർഗ്ഗം ലഭിച്ച് തൃപ്തി അടയും. കലിയുഗത്തി ൽ പിതൃക്കൾക്ക് ഗയാശ്രാദ്ധത്തേക്കാളും ഗംഗാ ശ്രാദ്ധമാണ് ഉത്തമം. (ശ്രാദ്ധവിഹിതാവിഹിത പ്രകരണം). ഗംഗാജലം പ്രപഞ്ചത്തിലെ ഏറ്റവും പവിത്രവസ്തുവാണ്. ഇവിടെ ശ്രാദ്ധം ചെയ്താ ൽ മോക്ഷം ലഭിക്കും. (ജലപ്രകരണം) മകളെ വിവാഹം കഴിച്ചുകൊടുക്കുക, ഭൂദാനം ചെയ്യു ക, പശുദ്ദാനം, അശ്വദാനം, സ്വർണ്ണദാനം ഇവയെ ക്കാളെല്ലാം പുണ്യഫലം ഗംഗാജലം പാനം ചെയ്താലുണ്ടാവും. ചാന്ദ്രായനം അനുഷ്ഠിക്കുന്നതിനേക്കാലും പുണ്യമാണത്. ഗംഗാതീരനിവാസി നിത്യവും ഗംഗാജലം പാനം ചെയ്ത് സോമ പാനഫലം നേടുന്നു. ്

ശിവനും ഗംഗയും വേറെവേറെ എന്നു കരുതി ഗംഗയെ ആരാധിക്കുന്നവർക്ക് മോക്ഷം കിട്ടുകയില്ല. അന്ധനും, വന്ധ്യനും, വികലാംഗനും പതിതനും രോഗിയും താണവനും കൂടി ദേവ

ദ്വാരകാപട്ടലം , ഗംഗാവാക്യാവലി . സ്ത്രീകളുടെ 2 കാവ്യങ്ങൾ.

**സദൃശമാവും ഗംഗാരാധന കൊണ്ട്. സകലരും ഉപേക്ഷിച്ച് രൌരവനരകത്തിലേക്ക് യാത്രയാകുന്ന പാപി പോലും ഗംഗാസ്നാനം കൊണ്ട് സ്വർഗ്ഗവാസിയാവുന്നു. ഗംഗാതീരത്ത് വസിക്കുന്നത് അതിനാൽ പരമാനന്ദകാരണമാണ്. ബ്രഹ്മജ്ഞാനം ലഭിക്കാനും അനുഗ്രഹലബ്ധിക്കും അത് സഹായിക്കുന്നു. ദേവന്മാരും ഋഷിമാരും മനുഷ്യരും അവരെ പ്രണമിക്കുന്നു. മറ്റെല്ലാ വ്രതവും അനുഷ്ഠിക്കുന്നതിനേക്കാളും ഫലപ്രദമാണ്  ഗംഗാതീരവാസം. സങ്കൽപ്പശുദ്ധിയോടെ ഗംഗാതീരത്ത് വസിക്കണം. 3 അഥവാ 7 രാത്രി ഗംഗാതീരത്ത് വസിച്ചാലും കൂടി നരകത്തിൽനിന്ന് രക്ഷ നേടാം. ഗംഗാതീരത്ത് ഗംഗയെ ആരാധിച്ച് വസിച്ചാൽ ബ്രാഹ്മണത്വം ലഭിക്കും. ബ്രഹ്മജ്ഞാനം കിട്ടും. ഒറ്റക്കാലിൽ നിന്ന് വർഷങ്ങളോളം തപം ചെയ്യുന്നതിനേക്കാളും പുണ്യം ഒരു മാസം ഗംഗാജലം കുടിച്ചാൽ കിട്ടും. ഗംഗാതീരത്ത് തപം ചെയ്യുന്നവർ ഗോവിന്ദ, ശിവനാമം കൂടി ഉച്ചരിക്കണം. ഹരിയെ നിന്ദിച്ചാണ് സംസാരിച്ചതെങ്കിലും ശിശുപാലനും മുക്തി പ്രാപിച്ചു. ഗംഗാതീരത്ത് പശ്ചാത്തപിക്കുന്നത് എത്ര വലിയ പാപത്തേയും നീക്കുന്നു. ധർമ്മം അവതരിച്ച ഗംഗ ബ്രഹ്മം തന്നെയാണ്. നാരായണന്റെ പുണ്യപാദത്തിൽനിന്ന് ഒഴുകിവന്ന പവിത്രനദി ശിവശിരസ്സിലാണ് പതിച്ചത്. അവളെക്കാളും പവിത്രയായി മറ്റൊന്നുമില്ല. അറിഞ്ഞും അറിയാതെയും ചെയ്ത പാപമെല്ലാം ഗംഗ**

ഹരിക്കുന്നു. എന്നാൽ ഗംഗാസ്നാനം ചെയ്ത് ഞാൻ പാപം പോക്കിക്കൊള്ളാം എന്ന് പറഞ്ഞ് പാപം ചെയ്യുന്ന പക്ഷം അവന്റെ പാപം ശതഗുണീഭവിക്കയേ ഉള്ളൂ. ഗംഗ കൃതകൃത്യയാണെന്ന് അറിഞ്ഞ് ജീവിക്കുന്നവനും കൃതകൃത്യനായി ഈ ജന്മം തന്നെ ജീവന്മുക്തനാവുന്നു. ഗംഗാതീരവാസിയേയും ഗംഗാദർശനം കഴിഞ്ഞുവന്ന തീർത്ഥാടകനേയും വണങ്ങിയവനു പോലും അശ്വമേധം ചെയ്ത ഫലം കിട്ടും. ഗോവിന്ദ ദ്വാദശിക്ക് ഗംഗയിൽ സ്നാനം ചെയ്ത് സകല പാപനിവാരണത്തിനായി ഗംഗയോട് പ്രാർത്ഥിക്കണം. ഫാൽഗുനദ്വാദശിയാണ് ഗോവിന്ദഏകാദശി. സ്കന്ധുരാണം ഗ്ഗയിൽ മരിച്ചവർക്ക് മുക്തി പറയുന്നു. മറ്റു പുരാണങ്ങൾ ബ്രഹ്മപ്രാപ്തി പറയുന്നു. ഗംഗാജലം ജ്ഞാനമാണ്, അതിനാൽജ്ഞാനം തരുന്നു. യോഗികളും ജ്ഞാനികളും നേടുന്ന പദം ഗംഗാജലത്തിൽ മരിച്ചവനും ലഭിക്കുന്നു. ഗംഗാജലത്തിൽ നാഭി വരെ മുങ്ങിക്കിടന്ന് ഉപവസിച്ച് മരിക്കുന്ന പക്ഷം ബ്രഹ്മപദം ലഭിക്കും.

ഭഗീരഥൻ സഗരപുത്രന്മാരുടെ മുക്തിക്കായി അവരുടെ അസ്ഥി ഗംഗാജലത്തിലൊഴുക്കി. അതിനാൽ മരിച്ചവരുടെ അസ്ഥി ഗംഗയിലൊഴുക്കുന്നത് പുണ്യമാണ്. മരണശേഷം മൺകുടത്തിലാക്കി വെച്ച അസ്ഥി തേനും നെയ്യ്, എള്ള്, പഞ്ചഗവ്യം സ്വർണ്ണം ഇവയും മറ്റൊരു കുടം

**മുകളിൽ കമിഴ്ത്തി , തെക്കോട്ട് മുഖം തിരിച്ച് നിന്ന് ഗംഗാജലത്തിലേക്ക് ഒഴുക്കി, കുളിച്ച് ദക്ഷിണ കൊടുക്കണം. പാതാളവാസി പോലും ഇന്ദ്രസമനായിത്തീരും. അസ്ഥി ഗംഗയിലൊഴുക്കിയാൽ ബ്രഹ്മലോകത്തുനിന്ന് പരേതൻ തിരിച്ചുവരികയില്ല. മരിച്ച് 10 ദിനത്തിനകം അസ്ഥി ഗംഗയിലൊഴുക്കിയാൽ ഗംഗയിൽ മരിച്ച ഫലം തന്നെ ലഭിക്കും എത്ര അസ്ഥി ഗംഗയിലൊഴുക്കിയോ അത്രയും ആയിരം വർഷം ദേവലോകവാസം പറയുന്നു. ഗംഗാസാഗരസംഗമത്തിലാണ് അസ്ഥി ഒഴുക്കിയതെങ്കിൽ അശ്വമേധയജ്ഞം ചെയ്തതിന്റെ 10 ഇരട്ടി ഫലം കിട്ടും. ഗംഗാസാഗരസംഗമസ്ഥാനത്തെ കുളി, ജലപാനം, ദർശനം , ഇവ പറഞ്ഞറിയിക്കാനാവാത്ത പുണ്യഫലം തരും. മാഘമാസത്തിൽ പ്രയാഗയിൽ നിത്യം കുളിച്ചാൽ, കുരുക്ഷേത്രത്തിൽ സൂര്യഗ്രഹണത്തിന് കുളിച്ച് 1000 വണ്ടി നിറയെ സ്വർണ്ണം ദാനം ചെയ്ത ഫലമാണ്. മാഘമാസത്തിലെ പരഭാതത്തിലാണ് കുളിച്ചതെങ്കിൽ 1000 രാജസൂയയജ്ഞഫലം കിട്ടും. രാവിലെ പ്രയാഗയിൽ കുളിച്ചാൽ മായയെ തരണം ചെയ്ത് നാരായണനോട് ഒന്നിക്കും. പ്രയാഗയിൽ 3 പ്രാവശ്യം തുടരെ കുളിച്ചാൽ 150 വർഷം ഉപവസിച്ച് തപം ചെയ്ത ഫലം കിട്ടും. ഗംഗായമുനാസ്ഥാനത്തെ മണ്ണ് പുരട്ടിയാൽ സകലപാപവും തീരും. വാരാണസീവാസം പ്രയാഗാവാസത്തേക്കാളും പുണ്യമാണ്. പടിഞ്ഞാട്ട് ഒഴുകുന്ന ഗംഗ പരമപവിത്ര**

മാണ്. മാഘമാസം മൂന്നു ദിനം തുടരെ ഗംഗാ സ്നാനം ചെയ്താൽ നിരവധി അശ്വമേധം ചെയ്ത ഫലമാണ്. മാഘത്തിൽ പ്രയാഗയിൽ മൂന്നു ദിനം കുളിച്ചാൽ മനസാ വാചാ കർമ്മണാ ചെയ്ത പാപമെല്ലാം പോകും. രാവിലെ പ്രയാ ഗാസ്നാനം ചെയ്ത് ഹരിയെ സൂര്യോദയത്തിൽ ദർശിക്കുന്നവൻ ചക്രവർത്തിയാവും. ബദരിക യിൽ സ്നാനം ചെയ്തവൻ പാപമുക്തനായി സകലകാമപ്രാപ്തി നേടി മുക്തിയും പ്രാപി ക്കും. നർമ്മദാസ്നാനം രുദ്രലോകപ്രാപ്തി ത രും. യമുനാസ്നാനം സൂര്യലോകപ്രാപ്തി തരും. സരസ്വതീസ്നാനം ബ്രഹ്മലോകപ്രാപ്തി തരും. ഗംഗാസ്നാനം വിഷ്ണുലോകപ്രാപ്തി തരും. സരയു, ഗണ്ഡകി, സിന്ധു, സത് ലജ്, കൌ ശികി, തപതി, ഗോദാവരി , ഭീമാ, പയോഷ്ണി, കാവേരി , തുംഗഭദ്ര മുതലായ ഏതു നദിയിലും മാഘത്തിൽ സ്നാനം ചെയ്താൽ പാപം പോയി മുക്തി കിട്ടും. മാഘത്തിൽ നൈമിഷാരണ്യം കാണുന്നത് വിഷ്ണുലോകപ്രാപ്തി തരും. പുഷ്കരം കാണുന്നത് ബ്രഹ്മാവിലെത്തിക്കും. മാഘത്തിൽ പ്രഭാസതീർത്ഥസമനാനം രുദ്രഗ ണങ്ങളിൽ ഒരാളാക്കും. ദേവകീതീർത്ഥം ദേവ ഗണമാക്കും. ഗോമതിയിൽ പുനർജ്ജന്മം ഇല്ലാതാക്കും. ഹേമകൂടം , മഹാകാലം, ഓങ്കാരം, മകരം, നീലകണ്ഠാർബ്ബുദം ഇവ മാഘത്തിൽ സന്ദർശിച്ചാൽ രുദ്രലോകം കിട്ടും. മാഘത്തിൽ തു നദിയിൽ കുളിച്ചാലും സകല

കാമപ്രാപ്തിയാണ്. പ്രയാഗയിലെ ഗംഗായമുനാസംഗമത്തിലാണെങ്കിൽ എല്ലാ നദികളിലെ ഫലവും കിട്ടും. എന്ത് ആഗ്രഹിച്ച് ഗംഗയിൽ മുങ്ങിയാലും അത് ലഭിക്കും. നാരായണൻ ലക്ഷ്മിയെ ലഭിക്കാൻ ഗംഗയിൽ മുങ്ങി. ഗംഗാതീരത്ത് 6 മാസം വസിച്ച് കുളിച്ചിട്ടാണ് മഹാദേവൻ ത്രിപുരനെ പരാജയപ്പെടുത്തിയത്. യയാതി യോഗ്യനായ പുത്രനുവേണ്ട് ഗംഗയിൽ മുങ്ങി പൂരുവിനെ ലഭിച്ചു. ഇന്ദ്രൻ കുബേരന്റെ സ്വത്ത് നേടിയതും ഗംഗാസ്നാനം ചെയ്താണ്. ലൂചീക മുനിയുടെ ശാപം കൊണ്ട് കാക്കയായിപ്പോയ ഗന്ധർവ്വൻ മാഘത്തിൽ പ്രയാഗയിൽ കുളിച്ചാണ് ശാപമുക്തി നേടിയത്. ഇന്ദ്രശാപത്താൽ ഭൂമിയിൽ പതിച്ച ഉർവ്വശി ശാപമോക്ഷം നേടി സ്വർഗ്ഗത്തിലേക്ക് പോയതും അപ്രകാരമാണ്.

ഗംഗയിൽ സ്വയം മൃത്യു വരിക്കാൻ ബ്രാഹ്മണർക്കൊഴികെ എല്ലാവർക്കും അവകാശമുണ്ട്. മാഘത്തിലെ കൃഷ്ണ, ശുക്ലസപ്തമികൾ വളരെ പുണ്യമുള്ള തിഥികളാണ്. ഗംഗായമുനാസംഗമസ്ഥാനത്ത് 3 കിണറുകളുണ്ട്. പ്രയാഗ, പ്രതിഷ്ഠാനം, യമുനക്ക് തെക്കുഭാഗം. അവയിലുള്ളത് ഗംഗാജലം തന്നെയാണ്.
ഗംഗായമുനാസംഗമസ്ഥാനത്തുനിന്ന് 160 മൈലിനകത്ത് സ്നാനം ചെയ്തവർക്കുപോലും പുനർജന്മം ഉണ്ടാവില്ല. സൂര്യോദയത്തിലും സൂര്യോദയത്തിനു 4 ദണ്ഡം മുമ്പുള്ള അരുണോദയ

**ത്തിലും സ്നാനം ഉത്തമം. യമുനാതീരത്ത് 2 നാഗങ്ങൾ വസിക്കുന്നു. കംബളനും അശ്വതര നും. അവരാണ് യമുനാജലം ശുദ്ധീകരിക്കുന്നത്. അതിൽ കുളിച്ചാൽ മഹാദേവസാമീപ്യം ലഭി ക്കും, 20 തലമുറകളെ രക്ഷിക്കാനാവും. പ്രതിഷ്ഠാനതീർത്ഥത്തിൽ 3 ദിവസം വ്രതശുദ്ധി യോടെ താമസിച്ചാൽ പാപവിമുക്തി ലഭിക്കും. പ്രതിഷ്ഠാനതീർത്ഥത്തിനു വടക്കും ഗംഗക്ക് കിഴക്കുമായി ഹംസപ്രതാപനം ഉണ്ട്. അതിൽ കുളിച്ചാൽ ആചന്ദ്രതാരം സ്വർഗ്ഗവാസം ലഭി ക്കും. വാസുകീതീർത്ഥത്തിനു വടക്കാണ് ഭോ ഗവതീതീർത്ഥം. അതിനപ്പുറം ദശാശ്വമേധി കാതീർത്ഥം  അവിടെ കുളിച്ചവർ ധനികരും സുന്ദരന്മാരും കർമ്മധീരരും ആത്മീയശക്തി ഉള്ളവരും ആവും. നാലുവേദവും പഠിച്ച് അഹിംസ, സത്യം ഇവ പാലിച്ച് ജീവിച്ച ഫലം കിട്ടും. യമുനയുടെ വടക്കേ കരയിലും പ്രയാ ഗക്ക് തെക്കുമായി ഋണമോചനകതീർത്ഥം. അവിടെ ഒരു രാത്രി കഴിച്ച് കുളിച്ചാൽ കടം തീരും, ദേവസമനായി സ്വർഗ്ഗവാസം ലഭിക്കും. പ്രയാഗയിൽ ഗംഗാസ്നാനം ഇപ്രകാരം നിര വധി സ്നാനഘട്ടങ്ങ്ളിലെ ഫലം തരും. മാന സതടാകത്തിലെ സ്നാനം ജ്ഞാനവും മോക്ഷ വും തരും.**

**30 കോടി 3000 വിശുദ്ധസ്ഥലങ്ങൾ നൈമിഷം പുഷ്കരം ഗോതീർത്ഥം സിന്ധു, നാഗരം, ഗയാ,**

**ധേനുക, ഗംഗാസാഗരസംഗമം ഇവ ഉൾപ്പെടെ സദാ പ്രയാഗയിലുണ്ട്. മാഘത്തിൽ ത്രിവേണീ സംഗമസ്നാനം സകല ഫലവും തരും. ത്രിമൂർത്തികളും യക്ഷഗന്ധർവ്വാദികളും, ബ്രഹ്മാണി, പാർവ്വതി, ലക്ഷ്മി, ശചി, മേധ, അദിതി, രതി മുതലായ ദേവിമാരും, നാഗകന്യമാരും ഘൃതാചി, മേനക, രംഭ, ഉർവ്വശി, തിലോത്തമ മുതലായ അപ്സരസ്സുകളും , പിതൃക്കളും ത്രിവേണിയിൽ സ്നാനം ചെയ്യാൻ വരുന്നു. അവരുടെയെല്ലാം സാന്നിദ്ധ്യം അവിടെ ഉണ്ട്. ഗംഗാദ്വാരത്തിലെ ദശാവർത്തത്തിലോ (കുശാവർത്തം) സ്നാനം ചെയ്യാൻ സാധിച്ചാൽ 2 അശ്വമേധവും 7 കിരീട ധാരണവും ചെയ്ത ഫലമാണ്. അവിടെ ഒരു പക്ഷകാലം താമസിച്ച് സ്നാനം ചെയ്താൽ 6 വിശ്വജിത്ത് യജ്ഞം ചെയ്ത് 100000 പശുദ്ദാനം ചെയ്ത ഫലമാണ്. ഗംഗാസ്നാനം ചെയ്ത് ഗോവിന്ദനേയും കനഖലത്തിലെ രുദ്രനേയും ആരാധിക്കുന്നത് വലിയ പുണ്യഫലം തരും ഗംഗാതീരത്തെ സങ്കടതീർത്ഥത്തിലാണ് വിഷ്ണു വരാഹരൂപം ധരിച്ച് അവതരിച്ചത്. 100 അഗ്നിചിത്, 2 ജ്യോതിഷ്ഠോമം, 100 അഗ്നിസ്തോമം ചെയ്ത ഫലം ഇവിടെ സ്നാനം ചെയ്ത് ലഭിക്കും. ബ്രഹ്മതീർത്ഥസ്നാനം 100000 ജ്യോതിഷ്ഠോമവും 3 അശ്വമേധവും ചെയ്ത ഫലം തരും. കുബ്ജാതീർത്ഥസ്നാനം 7 ജന്മത്തെ പാപവും രോഗവും തീർക്കും. കപിലതീർത്ഥ സ്നാനം 800000 ചുവന്ന പശുക്കളെ പ്രതിദിനം**

ദാനം ചെയ്ത ഫലം തരും. ഗംഗാദ്വാരം, കുശാവർത്തം, വിന്ധ്യ, മീനപർവ്വതം, കനഖലതീർത്ഥം ഇവിടങ്ങളിലെ സ്നാനം പാപമെല്ലാം തീർത്ത് സ്വർഗ്ഗവാസം തരും. സരയുവും ഗംഗയും സംഗമിക്കുന്ന സ്ഥലം വിഷ്ണു രുദ്രനെ പൂജിച്ച് വിഷ്ണുപദം നേടിയ പുണ്യസ്ഥാനമാണ്. ഗന്ധകീതീർത്ഥസ്നാനം 1000 പശുദ്ദാനഫലം തരും. രാമതീർത്ഥം ഗന്ധകീതീർത്ഥത്തേക്കാളും സോമതീർത്ഥം അതിനേക്കാളും പവിത്രമാണ്. അതിലാണ് സകുലൻ ശിവനെ പൂജിച്ച് രുദ്രഗണമായത്. ഗംഗ വടക്കോട്ട് ഒഴുകുന്ന ചമ്പകതീർത്ഥത്തിൽ കുളിച്ചാൽ മണികർണ്ണികാഘട്ടത്തിൽ കുളിച്ച ഫലമാണ്. കൌശികീഗംഗാസംഗമത്തിൽ കുളിച്ചാൽ സ്വർഗ്ഗത്തിൽ ഇന്ദ്രന്റെ അതിഥികളാവും. ജഹ്നുതടാകസ്നാനം 20 തലമുറയെ സംരക്ഷിക്കും. അദിതിതീർത്ഥസ്നാനവും ഇതേ ഫലമാണ്. ഇവിടെ തപം ചെയ്താണ് അദിതി കാശ്യപനിൽനിന്ന് പുത്രനെ നേടിയത്. ശിലോച്ചയതീർത്ഥം മുമ്പ് വിധിപ്രകാരം മുനിമാർ തപം ചെയ്ത സ്ഥലമാണ്. ഇന്ദ്രാണീതീർത്ഥത്തിൽ തപം ചെയ്താണ് ഇന്ദ്രാമി ഇന്ദ്രനെ ഭർത്താവായി നേടിയത്. ആമ്രാതകതീർത്ഥത്തിലെ തപസ്സ് വിശ്വാമിത്രനെ ബ്രഹ്മർഷിയാക്കി. പ്രദ്യുമ്നതീർത്ഥത്തിൽ തപം ചെയ്ത് കാമദേവൻ വിഷ്ണുപുത്രനായി ജനിച്ചു. അഷ്ടമി, ചതുർദ്ദശി, പൌർണ്ണമി, അമാവാസി ദിനങ്ങളിൽ ഗംഗാസ്നാനം ചെയ്താൽ എല്ലാ പുണ്യതീർത്ഥ

**സ്നാനവും ചെയ്ത ഫലം കിട്ടും.മഹാ ജ്യൈഷ്ഠിദിനം ഗ്ഗാസ്നാനം ചെയ്താൽ 100 സൂര്യഗ്രഹണസ്നാനം ചെയ്ത ഫലം കിട്ടും. മാഘശുക്ലസപ്തമിക്കാണ് ഏറ്റവും പുണ്യം. ഫാൽഗുന, ആഷാഢമാസങ്ങളും, വൈശാഖശുക്ലതൃതീയയും ഇതുപോലെ പ്രധാനമാണ്. കൽപ്പതരുകർത്താവ് ഒഴികെ പലരും പ്രയാഗയിൽ മുടി മുണ്ഡനം ചെയ്യണമെന്ന് പറയുന്നു. ഗയയിൽ പിണ്ഡം. കാശിയിൽ മരണം, കുരുക്ഷേത്രത്തിൽ ദാനം. ഇത്തരം വിധികൾ രാത്രിയാഗത്തിനുള്ള വിധിപോലെ അർത്ഥവാദത്തോട് ബന്ധപ്പെട്ട് മനസ്സിലാക്കണം. ബ്രഹ്മസൂത്രത്തിനുള്ള അമലാനന്ദന്റെ കൽപ്പതരുവിന് ഉള്ള കൽപ്പതരുവ്യാഖ്യാനം നോക്കി ഈ ന്യായം മനസ്സിലാക്കണം.  തഥാ സർവ്വപാപപ്രദാഹോപി ഫലാകാംക്ഷയാ രാത്രിസത്രന്യായേനാർത്ഥവാദികഫലവിപരിണാമേ കർത്തവ്യേ പ്രധാനാർത്ഥവാദ ഇവാംഗാർത്ഥവാദേ ശ്രുതസ്യാപി ഫലസ്യ ഗ്രഹണൌചിത്യായ്. (ബ്രഹ്മസൂത്രഭാഷ്യം ശങ്കര. 33.3.38. ) ആനന്ദഗിരി. അമലാനന്ദ ഇവർ ഇതാണ് പറയുന്നത്. പ്രകാശാത്മയതിയുടെ പഞ്ചപാദികാവിവരണവും ഇത് പറയുന്നു. പ്രയാഗയിൽ എത്തിയ ഉടനെ മുണ്ഡനം ചെയ്യുന്നത് കാമ്യകർമ്മമാണ്. 10 മാസത്തിനകം വീണ്ടും പ്രയാഗയിലേക്ക് പോകുന്ന പക്ഷം രണ്ടാമതും മുണ്ഡനം ചെയ്യേണ്ടതില്ല. സ്ത്രീകളും മുണ്ഡനം ചെയ്യേണ്ടതില്ല. 2 ഇഞ്ച് മുടി മുറിച്ചാൽ മതി.**

ദ്വാരകാപട്ടലം , ഗംഗാവാക്യാവലി . സ്ത്രീകളുടെ 2 കാവ്യങ്ങൾ.

എന്നാൽ വിശ്വാസദേവി പറയുന്നത് മനുഷ്യന്റെ പാപം മുടിയിലല്ല എന്നും പുരുഷൻ മുടി മുറിക്കണമെങ്കിൽ സ്ത്രീയും മുടി മുറിക്കണമെന്നുമാണ്. വീട്ടിൽനിന്ന് .യാത്ര പുറപ്പെട്ട് ഗൌതമാശ്രമത്തിന്റെ കിഴക്ക് വശത്ത് തങ്ങി, ഉപവസിച്ച് പ്രയാഗയിലേക്ക് പ്രവേശിക്കുമ്പോൾ ഇപ്രകാരം സങ്കൽപ്പിക്കുക:- ജനനശേഷം ഭൂസ്പർശം ചെയ്ത ഞാൻ എത്ര അശ്വമേധം ചെയ്യാനുണ്ടോ അത്രയും ചെയ്യാനാവട്ടെ. പിന്നീടാണ് എല്ലാ ചടങ്ങും ചെയ്യുന്നത്. മുടി മുണ്ഡനം ച്യ്ത് കുളിച്ച് പാർവ്വണശ്രാദ്ധം അനുഷ്ടിക്കണം. പ്രയാഗക്കും പ്രതിഷ്ഠാനത്തിനുമിടക്ക്  കംബളനും , പ്രയാഗക്കും വാസുകിതടാകത്തിനും ഇടക്ക് അശ്വതരനും , പ്രയാഗക്കും വഹുമൂലകത്തിനും ഇടക്ക് പ്രജാപതിയും വസിക്കുന്നു. ഈ സ്ഥാനങ്ങളിൽ സ്നാനം ചെയ്തവർക്ക് പിന്നെ ജന്മമില്ല. ഗംഗായമുനാസ്നാനവും പുനർജന്മം ഇല്ലാതാക്കുന്നു. മത്സ്യപുരാണം എല്ലാജാതിക്കാരും പ്രയാഗയിൽ ജീവത്യാഗം ചെയ്യുന്നത് പുണ്യമായി കണക്കാക്കുന്നതായി പറയുന്നു. ഹരിയും പ്രജാപതിയും വസിക്കുന്ന അക്ഷയവടത്തിനു ചുവട്ടിൽ വെച്ച് മൃത്യു  വരിക്കുന്നവർക്ക് ചന്ദ്രലോകവും, ഉർവ്വശീപുളിനത്തിൽ മൃത്യു വരിക്കുന്നവർക്ക് 6600 വർഷം പിതൃക്കളോടൊത്ത് സുഖവാസവും, ഉർവ്വശീദർശനവും ഗന്ധർവ്വകിന്നരദേ വ മുനിമാരുടെ ആദരവും കിട്ടുന്നു. പിന്നീട് അവർ പുനർജനിച്ച് ഉർവ്വശിയെപ്പോലുള്ള 100

പെൺകുട്ടികളെ ജനിപ്പിക്കുന്നു. 10 ഗ്രാമം ഭരിക്കുന്നു, ഉണരുമ്പോൾ നൂപുരവും കാഞ്ചിയും കിലുങ്ങുന്ന മധുരസ്വരം കേൾക്കുന്നു. പിന്നീട് ഉർവ്വശീതീർത്ഥത്തിലേക്ക് തന്നെ പോകുന്നു. കടിതീര്ത്ഥത്തിൽ മൃത്യു വരിച്ചവർ അനേകവർഷം സ്വർഗ്ഗവാസം അനുഭവിച്ച് സുന്ദരന്മാരാും സുന്ദരികളുമായി വായിൽ സ്വർണ്ണക്കരണ്ടിയോടെ ഭൂമിയിൽ ജനിക്കുന്നു. അപ്സരകളുടെ സംഗീതം കേട്ടാണ് ഗംഗാതീരത്ത് മരിച്ചവർ ഉണരുന്നത്. യമുനക്ക് തെക്ക് അപുതീർത്ഥവും പടിഞ്ഞാറ് നരകതീർത്ഥവുമാണ്. വടക്ക് നിരവധി പുണ്യതീർത്ഥങ്ങളുണ്ട്. ഗംഗ യമുനയേക്കാളും പുണ്യനദിയാണ്. അവിടെ മരിച്ചവർ സ്വർഗ്ഗ മന്ദാകിനീതീരത്ത് മുനിമാരോടുകൂടി കൽപ്പദ്രുമം തരുന്ന സകല സുഖവും അനുഭവിച്ച് വാഴുന്നു, പിന്നീട് ഗന്ധർവ്വപൂജിതരായി, ജംബുദ്വീപിലെ രാജാക്കന്മാരായി പുനർജ്ജനിക്കുന്നു. (പ്രയാഗേ മരണപ്രകരണം)

ക്രോധവും ലോഭവും ആണ് ഫലാനുഭവത്തിന് വിലങ്ങായി നിൽക്കുന്നത്. രുദ്രൻ അർഹതയില്ലാത്തവരെ ഇപ്രകാരം ഗംഗാസ്നാനവിമുഖരാക്കുന്നു.

ഗംഗയിൽ തുപ്പുകയോ മൂക്ക് ചീറ്റുകയോ കൈകൊണ്ട് ജലത്തെ താഡിക്കയോ അരുത്. 13 കാര്യങ്ങളാണ് ഗംഗയിൽ വിലക്കിയിരിക്കുന്നത്:- ശരീരത്തിലെ അഴുക്ക് ഗംഗയിൽ കഴുകരുത്,

കുളിക്കുന്നതു പോലും ഇത് ശ്രദ്ധിച്ചാവണം, ശരീരം തേച്ചുകുളിക്കുകയോ കളിക്കുകയോ അരുത്. അവിശ്വാസം അരുത്, സമ്മാനം സ്വീകരിക്കരുത്, മറ്റു പുണ്യസ്ഥലങ്ങളോട് ബഹുമാനം വേണം, മറ്റു പുണ്യസ്ഥലങ്ങളെ ഗംഗയേക്കാലുപരിയായി വിചാരിക്കരുത്, വസ്ത്രം മാറ്റരുത്, വസ്ത്രം തിരുമ്മുകയോ, നീന്തുകയോ അരുത് എണ്ണതേച്ച് കുളിക്കരുത്. മറ്റുള്ളവരോട് സംസാരിച്ചു കൊണ്ട് ഗംഗാ സ്നാനം ചെയ്യരുത്, അതും ഇതും നോക്കിയും നുണ പറഞ്ഞും അരുത്.  ഈ നിയമങ്ങൾ പാലിക്കാതിരുന്നാൽ പുണ്യഫലം കിട്ടുകയില്ല. പുണ്യസ്ഥലത്തോ അതിന്റെ ആയതനത്തിനക ത്തോ സമ്മാനം സ്വീകരിക്കുന്നത് പുണ്യം ഇല്ലാ താക്കും. നാരായണനോടുള്ള അവകാശവും ഇല്ലാതാവും. മൂന്നുലോകവും നഷ്ടമാവും. രൌരവനരകവാസം ഫലം. കുംഭീപാകനരകം പോലും ലഭിക്കും. (മനുസംഹിത 12.76. യാജ്ഞ വൽക്യസംഹിത 3. 224) വിഘ്നപ്രകരണം.

കിയന്നിബന്ധമാലോക്യ ശ്രീവിദ്യാപതിസൂരി ണാ ഗംഗാവാക്യാവലീ ദേവ്യാ പ്രമാണൈർവ്വി മലീകൃതഃ എന്ന് കാണുന്നുണ്ട്.
വിശ്വാസദേവിയുടെ സ്മൃതിപുരാണങ്ങളിലു ള്ള പാണ്ഡിത്യം ഓരോ വരിയിലും ഈ കാവ്യം കാണിക്കുന്നുണ്ട്.  എങ്കിലും രൌരവ, കുംഭീപാ കനരകപരാപ്തിയെക്കുറിച്ച ഉദ്ധരണികൾക്കു

ശേഷം താൻ വിദ്യാപതിയോട് കടപ്പെട്ടിരിക്കുന്നതായി പറയുന്നു. അദ്ദേഹം ഈ ഗ്രന്ഥം പരിശോധിച്ചിരിക്കണം. പല ഗ്രന്ഥങ്ങളിൽനിന്നും വിശ്വാസദേവി ഉദ്ധരിക്കുന്നുണ്ടെങ്കിലും വൈരുദ്ധ്യം കാണുന്നിടത്ത് അത് ചൂണ്ടിക്കാട്ടുകയപം തനതായ അഭിപ്രായം രേഖപ്പെടുത്തുകയും ചെയ്യുന്നുണ്ട്. പ്രത്യേകിച്ചും ശ്രാദ്ധം, പ്രയാഗയിലെ മുണ്ഡനം ഇവയെക്കുറിച്ച അഭിപ്രായം ശ്രദ്ധിക്കുക. ഇതുപോലെ ഈ വിഷയത്തെ വിശദമായി പ്രതിപാദിച്ച ഗ്രന്ഥം ഇതിനുമുമ്പ് ഉണ്ടായിട്ടില്ല എന്നതും ശ്രദ്ധേയമാണ്. രഘുനന്ദനനെപ്പോലുള്ള പ്രശസ്തസ്മാർത്തന്മാരും കൂടി ഈ ഗ്രന്ഥം ഉദ്ധരിച്ചിട്ടുണ്ട്.

ഗംഗാവാക്യാവല്യാം ദക്ഷഃ ചാന്ദ്രേണ
തിഥികൃത്യം തു യഥാവിഹിതമാചരേത്
(രഘുനന്ദന)

ഗംഗാവാക്യാവല്യാം അപി വാരുണീസ്നാനേ
മധുകൃഷ്ണാത്രയോദശ്യാമിതി
വാക്യരചനാഃ(രഘുനന്ദന)

സ്വൽപ്പസാദ്ധ്യേ ച ദുഃസാദ്ധ്യം ശ്രാവയേത് സതതം ജനേ യഥാ പാപേ ന വർത്തേത പ്രായശ്ചിത്തഭയാദിഹ

ന നിർദ്ദിശേദൽപ്പസാദ്ധ്യം പ്രായശ്ചിത്തം നരേ ബുധഃ തസ്മിൻ സംക്രമതേ പാപം കർത്താ തു

തദ്വിമുച്യതേ ഇതി ഗംഗാവാക്യാവലീധൃത സ്കന്ധപുരാണവചനാത്. (രഘുനന്ദന)

പ്രവേശേപി തീർത്ഥയാത്രാമിതി വക്തവ്യം. ഗഛൻ ദേശാന്തരം യത് ശ്രാദ്ധം കുര്യാത് സർപ്പിഷാ യാത്രാർത്ഥമിതി തത് പ്രോക്തം പ്രവേശേ ച ന സംശയഃ  ഇതി ഭവിഷ്യപുരാണാ ദിതി ഗംഗാവാക്യാവലിഃ(രഘുനന്ദന)

ഗംഗാവാക്യാവല്യാം- സംവത്സരം ദ്വിമാസേനം പുനസ്തീർത്ഥം വ്രജേധ്യദി മുണ്ഡനഞ്ചോപ വാസഞ്ച തതോ യത്നേന കാരയേത് (രഘുനന്ദന)

ഗംഗാവാക്യാവല്യാം- ഗംഗാതീരേ കൃതം യജ്ഞ യത്നാത് കോടീഗുണം ഭവേത്. (രഘുനന്ദന)

ഗംഗായാമിതി തീരപരമിതി മുഖ്യശ്രാദ്ധ സാഹചര്യാദിതി ഗംഗാവാക്യാവലി (രഘുനന്ദന)

വാസോ ഹിരണ്യരത്നാനി പത്രപുഷ്പഫലാനി ച അന്നപാനാദികർ്ചാപി യസ്യ യദ്ഭവതി പ്രിയം. തത്തദ്ഭക്ത്യൈവ ഗംഗായൈ യഃ പ്രയഛതി മാനവഃ തത്തത് സുഖമനന്തം ഹി സംപ്രാപ്യേഹ ച ജന്മനി. പ്രേത്യമാപ്നോതി ിർവ്വാണം പരമം യന്നിരഞ്ജനം ദേവസംപ്രദാനകദാനേപി ബ്രാഹ്മണായ ദക്ഷിണാ ദേയാ. തസ്മാത് ർവ്വാത്മനാ പാത്രേ ദധ്യാത് കനകദക്ഷിണാം ഇതി നന്ദിപുരാണാ

ദിതി ഗംഗാവാക്യാവലി. (രഘുനന്ദന)
തീർത്ഥഭേദേ ത്വേകദാപി നാനാസ്നാനം
വിഷുവദ്ദിവസേ പ്രാപ്തേ
പഞ്ചതീർത്ഥവിധാനതഃ ഇതി ബ്രഹ്മപുരാമാദി
വചനാത് തീർത്ഥഭേദേ
തന്ത്രപ്രസംഗയോരസംഭവാച്ച അത ഏവ
ഗംഗാവാക്യാവലീതീർത്ഥചിന്താമണയോഃ
യത്തു പ്രയാഗേ ത്ര്യഹസ്നാനകോടികൃതേപി
മാഘസപ്തമിസ്നാനാദാവസാധാരണസങ്ക
ൽപ്പേന പുനസ്തഥൈവ പ്രാതഃസ്നാനാചരണം
തദയുക്തം തദാ സകൃത്സ്നാനസ്യൈവ
വിഹിതത്വാത്. അന്യഥാ ത്ര്യഹഫലകാമനായാം
തദാനന്ത്യാപത്തേരിത്യുക്തം. (രഘുനന്ദന)

ഈ കാവ്യം കൊണ്ട് പല സ്ഥലത്തായി
ചിന്നിക്കിടന്നിരുന്ന ഗംഗാസ്നാനജ്ഞാനത്തെ
വിശ്വാസദേവി അടുക്കും ചിട്ടയുമായി
അവതരിപ്പിച്ചു. ആചാരം, മന്ത്രം, ഭക്തി, ശുദ്ധി
ഇവയോടെ ദൂരെനിന്നു വരുന്നവർക്കുപോലും
ഉപയോഗപ്പെടുത്താവുന്ന ഗ്രന്ഥം എക്കാലത്തെ
ഭക്തർക്കുമായി രചിച്ചു. സൃഷ്ടിപരമായ
കഴിവും ഭക്തിയും ആചാരശുദ്ധിയും കൊണ്ട്
വിശ്വാസദേവി ആദരം നേടി. രാജ്ഞിയായ
അവർ ഭരണരംഗത്തും നിപുണയായിരുന്നു.
അവരുടെ കാലത്തെ നിരവധി യാജ്ഞവൽക്യ
സദൃശരായ പണ്ഡിതന്മാരെ വിശ്വാസദേവി
ഗാർഗ്ഗി വാചക്നവിയെപ്പോലെ തോൽപ്പിച്ചു. .

# വിശ്വാസജേവിയുടെ മിഥിലാരാജവംശം:

1. കാമേശ്വരൻ
2. ഭോഗീശ്വരൻ
3. ഗണേശ്വരൻ
4. കീർത്തിസിംഹൻ
5. ഭവസിംഹൻ
6. ദേവസിംഹൻ
7. ശിവസിംഹൻ ഭാര്യ ലഘിമാദേവി (പണ്ഡിതയായിരുന്നു)
8. പത്മസിംഹൻ(ശിവസിംഹന്റെ സഹോദരൻ)
9. ഹരിസിംഹൻ.
10. വിശ്വാസദേവി ഹരിസിംഹമഹീപസ്യ വല്ലഭാ പുണ്യവല്ലഭാ.
11. നൃസിംഹൻ
12. ധീരസിംഹൻ
13. ഭൈരവസിംഹൻ
14. രാമഭദ്രൻ
15. ലക്ഷ്മീധരൻ.

ദ്വാരകാപട്ടലം , ഗംഗാവാക്യാവലി . സ്ത്രീകളുടെ 2 കാവ്യങ്ങൾ.